

മിസ്സിസ് ട്രൂമാൻ മിസ്സിസ് ഐസൻഹോവറോട്
വൈററ്ഹൗസിൽ വച്ച് യാത്രപറഞ്ഞു പിരിയുന്നു.

## അരുണ

# വാർഷികോപഹാരം

അരുണയുടെ വാർഷികോപഹാരം അണിഞ്ഞൊരുങ്ങുകയാണു്. രസം തുളുമ്പുന്ന ചെറുകഥകൾ, ആനന്ദസന്ദായകമായ കവിതകൾ, വിജ്ഞാനകരമായ ലേഖനങ്ങൾ, ഹൃദയഹാരിയായ ചിത്രങ്ങൾ എന്നിവയാൽ സമാകർഷകമായ ഈ വാർഷികോപഹാരം ഏതാനും ദിവസങ്ങൾക്കുള്ളിൽ പ്രതീക്ഷിക്കുക.

വില ഒന്നര രൂപാ മാത്രം.

---

## ജനുവരി ലക്കം

വാർഷികോപഹാരത്തിൻെറ ജോലിത്തിരക്കു നിമിത്തം ജനുവരിലക്കം പ്രസിദ്ധപ്പെടുത്തുവാൻ സാധിച്ചില്ല. അതു വായനക്കാർ സദയം ക്ഷമിക്കണമെന്നഭ്യർത്ഥിച്ചുകൊള്ളുന്നു.

മാനേജർ,

അരുണ, കോട്ടയം.

തിരുവിതാംകൂർ-കൊച്ചി.

# വിഷയവിവരം










# 'വൈററ് ഹൗസ്'

## അമേരിക്കൻ ദേശീയസ്വാതന്ത്ര്യത്തിന്റെ പ്രതീകം

പുതിയ അമേരിക്കൻ പ്രസിഡണ്ട് ഡ്വൈററ് ഡി. ഐസൻഹോവർ, ജാനുവരി 20–ാംതീയതിയിലെ സ്ഥാനാരോഹണത്തോടുകൂടി വൈററ്ഹൗസിലേക്കു മാറി താമസിച്ചു. അദ്ദേഹം അവിടത്തെ 33—ാമത്തെ താമസക്കാരനാണ്. രണ്ടാമത്തെ പ്രസിഡണ്ടു ജോൺ ആഡംസാണ് 1800—ൽ വൈററ്ഹൗസിൽ ആദ്യമായി താമസം ആരംഭിച്ചതു്.

വൈററ്ഹൗസ്, പ്രസിഡണ്ടന്മാരുടെ വസതിയും ഓഫീസും ആണെങ്കിലും, അതു ജനങ്ങളുടെ വകയാണ്. തങ്ങളുടെ വോട്ടവകാശം ഉപയോഗിച്ച് പ്രസിഡൻറിനെ തെരഞ്ഞെടുക്കുന്നതോടുകൂടി ജനങ്ങൾ, വൈററ്ഹൗസിൽ താമസിക്കേണ്ട ആളിനെയും തെരഞ്ഞെടുക്കുന്നു. അങ്ങനെ ഐസൻഹോവർക്കു കുറഞ്ഞപക്ഷം നാലു വർഷമെങ്കിലും വൈററ്ഹൗസിൽ താമസിക്കാം.

വൈററ്ഹൗസ്, നിൽക്കുന്നതു തണൽമരങ്ങൾ നിറഞ്ഞ 17 ഏക്കർ സ്ഥലത്താണ്. നാലു നിലകളും, ഓഫീസുകൾക്കായുള്ള രണ്ടു പാർശ്വമന്ദിരങ്ങളും ഉള്ള ഈ കെട്ടിടത്തിൽ 107 മുറികളുണ്ട്. 23 മുറികൾ കിടപ്പറകളാണ്. ഇതിൽ 40 ഇടനാഴികളും 19 കുളിമുറികളും 12 ക്ലോസറ്റുമുറികളും ഉണ്ട്.

1948—ൽ പ്രസിഡണ്ട് ഹാരി എസ്. ട്രൂമാന്റെ ആവശ്യപ്രകാരം വൈററ്ഹൗസ് പുതുക്കിപ്പണിയാൻ ആരംഭിച്ചു. മൂന്നു വർഷംകൊണ്ടു പണി പൂർത്തിയായി. കെട്ടിടത്തിന്റെ പുറമെയുള്ള കാഴ്ചയ്ക്കു യാതൊരു വ്യത്യാസവും വന്നിട്ടില്ല. എന്നാൽ അകത്ത് സമൂല പരിവർത്തനങ്ങൾ ഉണ്ടായി. പൊതുവേ മുറികളുടെ വിശാലത ഒന്നര ഇരട്ടിയായി വർദ്ധിച്ചിട്ടുണ്ട്. പുതുക്കിപ്പണിക്ക് ആകെ 57,61,000 ഡോളർ ചെലവായി.

(ശേഷം 8–ാം പേജിൽ)

# അരുണ

ഗാർഹികമാസിക

എഡിറ്റർ മിസ്സിസ് ഏ. വി. കളത്തിൽ; മാനേജിങ്ങ് എഡിറ്റർ വറുഗീസ് കളത്തിൽ എം. ഏ

പുസ്തകം 1. | ഫെബ്രുവരി 1953 | ലക്കം 1

(അന്നും ഇന്നും എഴുതിയ കവിആരാണെന്നോ? പറയാം. പത്തൊമ്പതു വയസ്സായി. പഠിപ്പോ പാസ്സോ ഇല്ല. ഉള്ളതു് ജന്മവാസന മാത്രം. മലയാളം വായിക്കാനും എഴുതാനും പ്രത്യേക ട്യൂഷൻ വേണ്ടിവന്നു. അതിനു കാരണമുണ്ടു്. ചെവി കേൾക്കുമെങ്കിലും സംസാരിക്കാൻവയ്യ. അദ്ദേഹത്തിന്റെ സംസാരം വീട്ടുകാർക്കു് മാത്രമേ മനസ്സിലാവുകയുള്ളു. നടക്കാൻവയ്യ. ഇതൊക്കെയാണു് ഈ കവിയുടെ പ്രത്യേകതകൾ. നിങ്ങളുടെ ഈസഹോദരൻ ഇത്രയുമെങ്കിലും സാധിച്ചതു് വിസ്മയകരമത്രെ.—പ)

## അന്നും ഇന്നും

എം. കെ. അച്യുതാനന്ദൻ

മധുമാസകാലത്തിൻ മാദകഭംഗിയിൽ
മമ മനം നീന്തിത്തുടിച്ചിടുമ്പോൾ
ഒരു നവോല്ലാസത്തിൻ പൊൻകൊടിക്കൂറക-
ളരികത്തരികത്തുലഞ്ഞിരുന്നു.
മമ ബാല്യകാലത്തിൻ മധുരമനോഹര
സ്മരണകൾ മൊട്ടിട്ടുനിന്നിരുന്നു.
അഴലിന്റെ കൂരിരുൾ തെല്ലുമേതീണ്ടാത്തൊ-
രരുണോദയമാകും ബാല്യകാലം
കനിവറ്റ കാലത്തിൻ കല്ലോലമാലയിൽ
കനിവിയലാതെ കടന്നുപോയി.
ഇനിയൊരുനാളിലും ജീവിതോഷസ്സിങ്കൽ
കനക കിരണങ്ങൾ കാണുകില്ല.
കമനീയമാകുന്നൊരാ മലർവാടിയിൽ
കയറിനമുക്കിനിച്ചെന്നുകൂടാ
കദനത്തിൻ കാറേറൽക്കാതാനന്ദമായിട്ടും
കടലിൽ കളിക്കുവാൻസാദ്ധ്യമല്ല.
കരളിൽ കളങ്കമില്ലാത്തതാം ബാല്യത്തിൽ
കപടമെന്തെന്നു ഞാനോർത്തതില്ല.
മതിപൊഴിച്ചീടുമമൃതം പോൽ ലോകത്തിൽ
മുഴുവനുമാനന്ദമായിരുന്നു
മഹിയിലെന്നെന്നു മീമട്ടിൽ കഴിച്ചിടാൻ
മമ മനംതന്നിൽ കൊതിച്ചിരുന്നു.
മറവിയിൽ മാഞ്ഞൊരാമാദകസ്വപ്നങ്ങ-
ളൊരുനാളും യാഥാർത്ഥ്യമാകയില്ല.
കഴിയേണം ക്ഷോണിയിൽ നാമിനി ഘോരമാം
കദനവുമുണ്ടിട്ടനുനിമേഷം
നെറികെട്ട ഭീതി തൻ വലയത്തിനുള്ളിൽ നാം
നെടുവീർപ്പുകൊണ്ടു കഴിഞ്ഞിടേണം
പണവും പ്രതാപവുമുള്ളോർക്കു മാത്രമേ-
യിനി മേലിലാശക്കു മാർഗ്ഗമുള്ളു.
പടവാളെടുക്കുവിൻ മുന്നിൽ കരേറുവാ-
നടിമത്തച്ചങ്ങല പൊട്ടിക്കുവാൻ
മിഴിനീരുകൊണ്ടിനിസ്സാദ്ധ്യമില്ലാത്തേടം
കഴിവുറ്റ കൈവാളാൽ കാര്യം നേടാം

# മിസ്സ് അന്നാ ജോർജ്ജ്

മിസ്സ് എൻ. ആർ. വിശാലാക്ഷി ബി. ഏ. (ഓണേഴ്സ്)

(ബുദ്ധിശക്തികൊണ്ടും സൗശീല്യം കൊണ്ടും സൽക്കീർത്തി സമ്പാദിച്ച് ചെറുപ്പത്തിൽ തന്നെ കേരളീയരുടെ വാത്സല്യഭാജനമായിത്തീർന്ന മിസ്സ് അന്നാജോർജ്ജ് ഇപ്പോൾ ഇന്ത്യാഗവർമ്മെന്റിന്റെ ഉദ്യോഗസ്ഥമണ്ഡലത്തിൽകാര്യക്ഷമതയോടു കൂടി കർത്തവ്യങ്ങൾ നിർവ്വഹിച്ചുവരുന്നു. ഈ കുമാരിയുടെ പിതാവ് മദ്ധ്യതിരുവിതാംകൂറിൽ മാന്നാത്ത് പുരാതനമായ ഒററവേലിൽ കുടുംബാംഗമാണ്. മാതാവ് സുപ്രസിദ്ധ സാഹിത്യകാരനായിരുന്ന ശ്രീ. പൈലോപ്പോളിന്റെ മകളാണ്. വിദ്യാസമ്പന്നരായ മാതാപിതാക്കൾ ധനത്തിനു പകരം വിദ്യയാണ് മകൾക്ക് സമ്മാനിച്ചത്. തലച്ചോറുള്ള മകൾ അതു വേണ്ടവിധം ഉപയോഗിച്ചു. മിസ്സ് അന്നാജോർജ്ജിനെപ്പററി മറെറാരു മഹിളാരത്നം എഴുതിയതും മാതൃഭൂമി വാരികയിൽ പ്രസിദ്ധപ്പെടുത്തിയിരുന്നതുമായ ഒരു ലേഖനം ഇവിടെ ചേർക്കുന്നു: പ)

അസാധാരണമായ ബുദ്ധിശക്തിയുള്ള മനുഷ്യരുടെയിടയിൽ രണ്ടു തരക്കാരെ കാണാറുണ്ട്. ഒരു കൂട്ടർ തങ്ങളുടെ കഴിവുകളെല്ലാമുപയോഗിച്ച് പ്രശസ്തിയുടെ വെളിച്ചത്തിൽ നിൽക്കുവാൻ പാടുപെടുന്നവരാണ്. ലക്ഷ്യപ്രാപ്തിയ്ക്കുവേണ്ടി അഭിനന്ദനീയമോ അവഹേളനാർഹമോ ആയ ഏതു കർമ്മമാർഗ്ഗത്തേയും ആശ്രയിക്കുവാൻ അവർ മടികാണിക്കാറില്ല. മറെറാരു കൂട്ടരാകട്ടെ തങ്ങൾക്കു യഥാർത്ഥമായുള്ള മേന്മയെപ്പോലും മററുള്ളവരിൽനിന്നു മറച്ചുവെച്ച് ആർഭാടരഹിതമായ ജീവിതം നയിക്കുന്നതിൽ ബദ്ധശ്രദ്ധരായി കാണപ്പെടുന്നു. തങ്ങൾക്കു മാർഗ്ഗനിർദ്ദേശം നൽകുന്നഉന്നതാദർശങ്ങളുടെ നിലവാരം തെററുവാൻ അവർ ഒരിയ്ക്കലും അനുവദിയ്ക്കാറില്ല. ഈ രണ്ടാമത്തെ കൂട്ടത്തിൽപ്പെട്ട ഒരു വ്യക്തിയാണ് കുമാരി അന്നാജോർജ്ജ്".

അന്നാജോർജ്ജ് 1927 ജൂലായിമാസം 17-ാംനു- കോഴിക്കോട്ടു പട്ടണത്തിൽ ജനിച്ചു. അവരുടെ മാതാപിതാക്കൾ ധനാഢ്യരോ ദരിദ്രരോ അല്ല. അന്നയുടെ പിതാവു ധനത്തേക്കാൾ അധികമായി അറിവിനെ ആദരിയ്ക്കുകയും ജ്ഞാനസമ്പാദനത്തിനുവേണ്ടി തന്റെ സമയത്തിലധികഭാഗവും ഉപയോഗപ്പെടുത്തുകയും ചെയ്യുന്ന ഒരാളാണ്. പിതാവിൽനിന്നു ലഭിച്ചിരുന്ന പ്രോത്സാഹനവും ഉപദേശങ്ങളും അന്നാജോർജ്ജിന്റെ വിദ്യാർത്ഥിജീവിതം ഭാസുരമാക്കിത്തീർക്കുന്നതിനു സാരമായി സഹായിച്ചിട്ടുണ്ട്. അന്നയുടെ വിദ്യാഭ്യാസമാരംഭിച്ചത് കോഴിക്കോട്ടു കോൺവെന്റ് ഹൈസ്കൂളിലായിരുന്നു. ഹൈസ്കൂൾ വിട്ടശേഷം മലബാർ ക്രിസ്ത്യൻകോളജിൽ ഇന്റർമീഡിയററിലും മദിരാശി പ്രസിഡൻസി കോളജിൽ ബി. ഏ. ഓണേഴ്സ് ക്ലാസ്സിലും പഠിച്ചു. ഉജ്ജ്വലമായ പ്രതിഭാവിലാസവും അക്ഷീണമായ പരിശ്രമശീലവുമുള്ള വിദ്യാർത്ഥികൾക്കു ലഭിയ്ക്കാറുള്ള എല്ലാ ബഹുമതികളും അന്നാജോർജ്ജിനു ലഭിച്ചു. പ്രസിഡൻസികോളജിൽ പഠിയ്ക്കുമ്പോൾ ആംഗലസാഹിത്യം അവരുടെ ഐച്ഛികമായിരുന്നു. ആ വിഷയത്തിൽ മദിരാശി സർവ്വകലാശാലയിൽ പ്രഥമസ്ഥാനം നേടിക്കൊണ്ട് 1949-ൽ അവർ കലാലയജീവിതം പൂർത്തിയാക്കി.

## ഉദ്യോഗത്തിൽ

അന്നാജോർജ്ജിന്റെ ഔദ്യോഗികജീവിതം പോസ്റ്റൽ ഓഡിററ് ഡിപ്പാർട്ടുമെന്റിലെ ഒരു ക്ലാർക്കെന്നനിലയിലാണാരംഭിച്ചത്. ജോലിയിൽ പ്രവേശിച്ച് ഒരു വർഷം തികയുന്നതിനു മുമ്പായിത്തന്നെ ഉദ്യോഗക്കയററം ലഭിക്കുന്നതിന് അനുപേക്ഷണീയമായ പരീക്ഷയിൽ വിജയം നേടിയതുകൊണ്ട് അവർ ഒരു സൂപ്രണ്ടിന്റെ പദവിയിലേയ്ക്കുയർത്തപ്പെട്ടു. ആ ജോലിക്കിരിക്കുമ്പോഴാണ് അവർ ഐ. ഏ. എസ്സ്. പരീക്ഷയിൽ സ്തുത്യർഹമായ വിധത്തിൽ ജയം പ്രാപിച്ചത്. കേരളത്തിൽനിന്ന് ആദ്യമായി ഐ. എ. എസ്സ് പരീക്ഷയിൽ ജയിച്ച വനിത അന്നാജോർജ്ജാണെന്നുള്ള കാര്യം പ്രത്യേകം പ്രസ്താവ്യമാണ്. ദൽഹി ഐ. ഏ. എസ്സ്. ട്രെയിനിങ്ങ് വിദ്യാലയത്തിലെ പ്രാഥമികപരിശീലനത്തിനുശേഷം ചെ

ങ്കല്പേട്ടജില്ലയിലെ ഒരു അസിസ്റ്റൻറ് കലക്ടരായി അവരെ നിയമിച്ചു. അവരിപ്പോൾ ഐ. ഏ. എസ്സുകാർക്കാവശ്യമായ മററു ചില പരിശീലനങ്ങൾ പൂർത്തിയാക്കുകയാണ്.

അന്നാജോർജ്ജിൻെറ സുനിയന്ത്രിതമായ ജീവിതരീതി അഭ്യസ്തവിദ്യരായ പല യുവതികൾക്കും നിദർശനമായി തീരേണ്ടതാണ്. ഉദ്യോഗത്തിൻെറ ഉയർച്ചയോടുകൂടി ചില വ്യക്തികളിൽ വളർന്നുവരാറുള്ള ഔദ്ധത്യത്തിന് അന്നാജോർജ്ജിനേപ്പോലെ വിനയവും ചിന്താശീലവുമുള്ള ഒരാളുടെ മനസ്സിൽ സ്ഥാനം ലഭിയ്ക്കുവാനിടയില്ല. കഷ്ടിച്ചു ജീവിക്കുവാൻ വേണ്ടിവരുന്ന പണംമാത്രം ശമ്പളമായി കിട്ടുന്ന പല ഉദ്യോഗസ്ഥന്മാരേയും ബാധിച്ചിട്ടുള്ള ആഡംബരഭ്രമം, മദിരാശിസംസ്ഥാനത്തിലുള്ള വനിതമാരിൽ ആദ്യത്തെ അസിസ്റ്റൻറ് കലക്ടരാകുവാനുള്ള ഭാഗ്യവും ഔദ്യോഗികജീവിതത്തിൻെറ തുംഗശൃംഗങ്ങളിലേയ്ക്കു നിഷ്പ്രയാസം കയറിച്ചെല്ലുവാൻ വേണ്ട കഴിവുകളുമുള്ള അന്നാജോർജ്ജിനെ തീണ്ടുകപോലും ചെയ്തിട്ടില്ല. അവർ 'എളിയ ജീവിതരീതിയിലും ഉയർന്ന ചിന്തയിലും' വിശ്വസിക്കുന്നു. അന്നാജോർജ്ജിൻെറ സംഭാഷണരീതിയും സതീർത്ഥ്യരോടുള്ള പെരുമാററവും ഏററവും അഭിനന്ദനാർഹമാണ്. അവരുടെ സംഭാഷണങ്ങളിൽ നിർദ്ദോഷമായ ഫലിതം കലർന്നിരിക്കും. അവക്കു പരിചയമുള്ള ആരുടേയും വിചാരങ്ങൾ മുറിപ്പെടുത്തുന്ന ഒരൊററവാക്കുപോലും അവരുമായുള്ള സംഭാഷണങ്ങൾക്കിടയിൽ നമുക്കു കേൾക്കുവാൻ കഴിയുകയില്ല.

ഒരു ഉദ്യോഗസ്ഥയെന്ന നിലയിൽ നിഷ്പക്ഷബുദ്ധിയോടും സ്ഥിരോത്സാഹത്തോടും കൂടി അവർ സ്വന്തം ജോലികൾ ചെയ്തുതീർക്കുന്നു. ഒരുയന്ന ഉദ്യോഗം ഭരിക്കുന്നതിനു വേണ്ട ആത്മവിശ്വാസവും സ്ഥൈര്യവും സങ്കീർണ്ണമായ ഏതു പ്രശ്നങ്ങളേയും അഭിമുഖീകരിക്കുന്നതിനു വേണ്ട ധിഷണാശക്തിയും അവക്കുണ്ട്. ആദർശസുന്ദരമായ അവരുടെ ജീവിതം സുദീർഘവും ഉൽക്കർഷപൂർണ്ണവുമായി തീരുവാൻ ജഗന്നിയന്താവ് അനുഗ്രഹിക്കട്ടെ.

---

## അടുക്കളയിൽ

### ഓറഞ്ചിൻ തൊലി അച്ചാർ

6 മൂഴത്ത ഓറഞ്ചിൻ തൊലി.
വിന്നാഗിരി. നാഴി---
മുളകുപൊടി 3 കരണ്ടി
കാച്ചിയ ഉപ്പ്
വെളുത്തുള്ളി 4 കുടം
വെളിച്ചെണ്ണ 3/4 തുടം
ലേശം കായം
ഇഞ്ചി, കറിവേപ്പില
പച്ചമുളക് 4.

**മാർഗ്ഗം:—**

ഓറഞ്ചിൻെറ തൊലി അടുക്കിപിടിച്ച് ഘനം കുറച്ച് ചെറിയ കഷണങ്ങളായി അരിയുക. ഒരു മിനിട്ടുനേരം തിളയ്ക്കുന്ന വെള്ളത്തിൽ ഇട്ട് കുട്ടയിൽ കോരിവയ്ക്കണം. പിന്നീട് ഒരു മുറത്തിൽ നിരത്തി നല്ല വെയിലത്ത് ഒരു ദിവസം ഉണങ്ങണം.

ഇഞ്ചി പച്ചമുളക് ഇവ ചെറുതായരിയണം. ഒരു ചീനച്ചട്ടിയിൽ 1/2 തുടം വെയിച്ചെണ്ണയൊഴിച്ച് അരിഞ്ഞുവച്ചിരിക്കുന്നവയും കറിവേപ്പിലയും ഇട്ട് താളിച്ചശേഷം വെളുത്തുള്ളിയും ഉണങ്ങിവച്ചിരിക്കുന്ന തൊലിയും ഇട്ടിളക്കി ഒന്ന് വാത്ത് കോരിവയ്ക്കുക. ബാക്കിയുള്ള വെളിച്ചെണ്ണ അടുപ്പിന്മേൽ വച്ച് കടുക് താളിച്ച് താഴ്ത്തിവച്ച് മുളകുപൊടിയും കായം വറുത്ത് പൊടിച്ചതും ഇട്ടിളക്കി കോരിവച്ചിരിക്കുന്ന ഓറഞ്ചിൻ തൊലിയിൽ ചേക്കുക. ആവശ്യത്തിനു ഉപ്പും വിന്നാഗിരിയും ഒഴിച്ച് ആറുമ്പോൾ ഭരണിയിലാക്കി സൂക്ഷിക്കുക. മൂന്നാം ദിവസം കഴിയുമ്പോൾ മുതൽ ഉപയോഗിച്ചുതുടങ്ങാം.




### മിക്സ്ചർ

വെളിച്ചെണ്ണ 3 നാഴി
കടലമാവ് 1 1/2 റാ.
കടലപ്പരിപ്പ് 1/2 റാ.
അവല് 2 നാഴി
ചീകുകപ്പ- (ഘനം കുറച്ച് അരിഞ്ഞ് വാട്ടിയുണങ്ങി വച്ചിരിക്കുന്ന കപ്പ (പൂള) 2 നാഴി
മൊന്തൻകായ് 2
പച്ചനിലക്കടല 1 റാ.
അയമോദകം, കായം, മഞ്ഞൾ ഇവ ലേശം
ഉപ്പു കാച്ചിയത്
മുളകുപൊടി
കറിവേപ്പില 4 തണ്ട്
കളറിംഗ്. പച്ച, ചുവപ്പ്.

**ഒരുക്കം:—**

കടലപ്പരിപ്പ് 1/2 മണിക്കൂർ നേരം വെള്ളത്തിൽ കുതിത്ത് കുട്ട

യിൽ കോരി വയ്ക്കണം. നിലക്കടല തോട് പൊട്ടിച്ച് എടുക്കുക. അയമോദകവും മഞ്ഞളും കായവും അരച്ച് കടലമാവിൽ ചേർത്ത് ഉപ്പും വെള്ളവും ഒഴിച്ച് സേവനാഴിയിൽക്കൂടെ പിഴിയത്തക്ക പരുവത്തിൽ കുഴയ്ക്കുക. മൂന്നിൽ ഒരു ഭാഗം മാവ് എടുത്ത് കുറച്ച് വെള്ളവും കൂടെ ചേർത്ത് കാരാബൂന്തിയുടെ പാകത്തിന് കലക്കി വയ്ക്കുകക. മൊന്തൻകായ് പൊളിച്ച് അരിഞ്ഞ് പകുതി ചുവന്ന കളറിംഗ് കലക്കിയ വെള്ളത്തിലും പകുതി പച്ച നിറം കലക്കിയതിലും ഇടണം.

വറുത്ത് കോരുവാനുള്ള കിഴുത്ത തവി, പാത്രം കുട്ടകൾ, വറക്കുവാനുള്ള സാധനങ്ങൾ ഇവയെല്ലാം അടുപ്പിച്ചുവച്ചുകൊണ്ടായിരിക്കണം വറക്കാൻതുടങ്ങുന്നത്.

### മാർഗ്ഗം:—

ഒരു ചീനച്ചട്ടിയിൽ വെളിച്ചെണ്ണ അടുപ്പിന്മേൽ വച്ച് തീയെരിക്കുക. നല്ലപോലെ കായുമ്പോൾ ഇടിയപ്പത്തിന്റെ വലിയ ദ്വാരമുള്ള അച്ച് സേവനാഴിയിലിട്ട് കുഴച്ചുവച്ചിരിക്കുന്ന മാവ് അതിൽക്കൂടെ ഞെക്കി വെളിച്ചെണ്ണയിൽ വടത്തിൽ ചുറ്റി വീഴ്ത്തുക. തിരിച്ചും മറിച്ചും ഇട്ട് ഇരുവശങ്ങളും മൂക്കുമ്പോൾ ഒരു പാത്രത്തിലിടണം. ഇങ്ങനെ കുഴച്ചുവച്ചിരിക്കുന്നതിൽ പകുതി വാത്തശേശേഷം ബാക്കി ചെറിയ ദ്വാരങ്ങളുള്ള അച്ചിൽ കൂടെ പിഴിഞ്ഞും വറക്കുക. വറുത്ത കോരുന്നവയുടെ എണ്ണ ഊറിക്കഴിയുമ്പോൾ ഓരോ വലയും എടുത്ത് കുട്ടയിലിട്ട് ലേശം ഉപ്പുപൊടിയും മുളകുപൊടിയും വിതറി ഇളക്കി വേറൊരു കുട്ടയിലോ പാത്രത്തിലോ ഇടണം. പിന്നീട് കടലപ്പരിപ്പും അവലും വറത്തെടുക്കുക. അവൽ അധികം മൂത്താൽ പൊടിഞ്ഞുപോകും. നിലക്കടല വറക്കുമ്പോഴും കരിഞ്ഞുപോകാതിരിക്കാൻ സൂക്ഷിക്കണം. കൈകൊണ്ട് തിരുമ്മിയാൽ തൊലി പോവുന്ന പരുവത്തിൽ കോരണം. ഇടയ്ക്കിടയ്ക്ക് ഓരോന്ന് എടുത്ത് നോക്കിക്കൊണ്ടിരിക്കണം. കലക്കി വച്ചിരിക്കുന്ന മാവ് കിഴുത്ത പാത്രത്തിൽ കുറേശ്ശെ കോരിയൊഴിച്ച് കൈകൊണ്ട് സാവധാനത്തിൽ ഇറക്കുകയോ പാത്രത്തേൽ തട്ടിക്കൊണ്ടിരിക്കുകയോ ചെയ്യുമ്പോൾ വെളിച്ചെണ്ണയിലേക്ക് തുള്ളി തുള്ളികളായി വീഴും. ഇത് ഒന്ന് മറ്റൊന്നിന്മേൽ തൊടാതെയിരിക്കണം. ഈ മണികളും മൂക്കുമ്പോൾ കോരി മേല്പറഞ്ഞ രീതിയിൽ മുളകുപൊടിയും മറ്റും വിതറണം.

കളറിംഗ് ചേർത്തുവച്ചിരിക്കുന്ന മൊന്തൻകായ് (ചുവപ്പ് ആദ്യം) വറക്കുക. ആ വെള്ളത്തിൽ കപ്പ പകുതി ഇട്ട് ഒന്ന് ഇളക്കി നിറം പിടിപ്പിച്ചശേഷം വറക്കുക. പിന്നീട് പച്ച നിറം കായും ബാക്കിയുള്ള കപ്പ ആ നിറം പിടിപ്പിച്ചും വെവ്വേറെ വറക്കണം.

വലകൾ ഒക്കെ നീണ്ട കഷണങ്ങളായി പൊടിച്ച് വറത്ത സാധനങ്ങളെല്ലാം ചേർത്തിളക്കി ഉപ്പും എരിവും പാകത്തിനു വിതറി ആറുമ്പോൾ തണുത്തുപോകാതെ തകരത്തിലാക്കി വയ്ക്കുക.

N. B. കപ്പയ്ക്കു പകരം ഉരുളക്കിഴങ്ങ് ഘനം കുറച്ചരിഞ്ഞും ഉപയോഗിക്കാം.



## ഒരു തിരുത്ത്

കഴിഞ്ഞ ലക്കത്തിൽ "അടുക്കളയിൽ" എഴുതിയിരുന്ന മോസ്സ് പുഡിംഗിന് മോസ്സ് 1 oz എന്നെഴുതിയിരുന്നത് 1/4 oz എന്നു വായിക്കേണ്ടതാണ്.

—◇◇—

# മടയസാമ്രാട്ടുകൾ

**ചർച്ചിലും, ഡാർവ്വിനും, സ്കോട്ടും, ന്യൂട്ടണും, ക്ലൈവും, മൈക്കൽ ആഞ്ചലോയും, ഗോൾഡ്സ്മിത്തും മററും പഠിച്ചിരുന്ന കാലത്തു ക്ലാസ്സിലെ 'മടയന്മാരുടെ മൂല'യെ അലങ്കരിച്ചവരാണത്രെ.**

പഠിക്കുന്ന കാലത്തു മടയന്മാരുടെ രാജാവായിരുന്ന പലരും പിന്നീട്ടു ലോകപ്രസിദ്ധന്മാരായിത്തീർന്നിട്ടുള്ളതിനു ധാരാളം ഉദാഹരണങ്ങളുണ്ട്. മഹാന്മാരായിത്തീർന്ന പലരും അവരുടെ അദ്ധ്യാപകരിൽനിന്നു "മടയസാമ്രാട്ട്" എന്ന ബഹുമതി നേടിയവരാണ്. അങ്ങിനെയുള്ളവരിലൊരാളാണ് ഇന്നത്തെ ബ്രിട്ടീഷ് പ്രധാനമന്ത്രിയായ, കഴിഞ്ഞ മഹായുദ്ധത്തിൽ ബ്രിട്ടനേയും ലോകത്തെത്തന്നെയും രക്ഷിച്ച, മി. വിൻസ്റ്റൺ ചർച്ചിൽ എന്നു പറയുമ്പോൾ പലരും അത്ഭുതപ്പെട്ടേക്കും. ക്ലാസ്സിൽ "മടയന്മാരുടെ മൂല"യിലായിരുന്നു തന്റെ സ്ഥാനമെന്നു മി. ചർച്ചിൽ തന്നെ പറഞ്ഞിട്ടുണ്ട്.

ഒരു മഹാകവിയായിത്തീർന്ന, സ്കോട്ട്ലണ്ടുകാരനായ റോബർട്ട് ബേൺസ് ക്ലാസ്സിൽ പഠിപ്പിക്കുന്ന കാര്യങ്ങൾ പഠിക്കുവാൻ വളരെ പിന്നാക്കമായിരുന്നു. പ്രകൃതിയേയും മനുഷ്യസ്വഭാവത്തേയുംപററി ചെറുപ്പംമുതൽ ചിന്തിക്കുകയും പഠിക്കുകയും ചെയ്തിരുന്ന റോബർട്ട് ബേൺസിനെ അദ്ധ്യാപകൻ ഒരു മഹാ മടയനായിട്ടാണ് കണക്കാക്കിയിരുന്നതു്.

മനുഷ്യന്റെ ആദിപിതാവു കുരങ്ങാണെന്നുള്ള സിദ്ധാന്തംകൊണ്ടുവന്ന ചാൾസ് ഡാർവിനെപ്പററി കേട്ടിട്ടില്ലാത്തവർ ചുരുങ്ങും. ഡാർവിനും ക്ലാസ്സിൽ ഒരു മടയൻ തന്നെയായിരുന്നുവത്രെ. പ്രകൃതിതത്വങ്ങളും രസതന്ത്രശാസ്ത്രവുംസംബന്ധിച്ച പഠനത്തിലാണ് ഡാർവിൻ ചെറുപ്പംമുതൽ ഏർപ്പെട്ടിരുന്നതു്. "അധിക്ഷേപാർഹങ്ങളായ ഈ വിഷയങ്ങൾ" പഠിച്ചു സമയം നഷ്ടപ്പെടുത്തുന്നതിൽ ഡാർവിനെ ഹെഡ്മാസ്റ്റർ കഠിനമായി ശകാരിക്കുകപോലും ചെയ്തിട്ടുണ്ട്. "ഇതുപോലൊരു മടയനായ വിദ്യാർത്ഥി ഇതുവരെ ഈ സ്കൂളിനകത്തു വന്നിട്ടില്ല" എന്നായിരുന്നു ഡാർവിനെപ്പററി എല്ലാ അദ്ധ്യാപകന്മാരുടെയും ഏകകണ്ഠമായ അഭിപ്രായം.

സുപ്രസിദ്ധ ഇംഗ്ലീഷ് നോവൽ എഴുത്തുകാരനായ സർ വാൾട്ടർ സ്കോട്ടിനെപ്പററി കേൾക്കാത്തവർ ചുരുങ്ങും. ഇംഗ്ലീഷ് പഠിച്ചവർ സ്കോട്ടിന്റെ നോവലുകൾ വായിച്ചിരിക്കാതിരിക്കയില്ല. എന്നാൽ സ്കോട്ടിനെ "മരത്തലയന്മാരുടെ രാജാവ്" എന്നാണ് സ്കോട്ട് പഠിച്ചിരുന്ന സ്കൂളിലെ അദ്ധ്യാപകർ വിളിച്ചിരുന്നതു്. ഒരിക്കൽ സ്കോട്ടിന്റെ അദ്ധ്യാപകൻ പറഞ്ഞതിങ്ങനെയാണ്. "മടയനാണ് അവൻ, എന്നും മടയനായിത്തന്നെ ഇരിക്കുകയും ചെയ്യും."

പ്രശസ്തിയുടെ കൊടുമുടിയിൽ എത്തിയ സർ വാൾട്ടർ സ്കോട്ട് ഒരിക്കൽ അദ്ദേഹം പഠിച്ചിരുന്ന സ്കൂൾ സന്ദർശിച്ചപ്പോൾ, താനിരുന്നിരുന്ന "മടയന്റെ മൂല"യിൽ ഇരിക്കുന്ന വിദ്യാർത്ഥിയെപ്പററി അന്വേഷിച്ചു. അവിടെയിരുന്നിരുന്ന തന്റെ അനന്തരഗാമിയെക്കണ്ടു സന്തുഷ്ടനായ സ്കോട്ട് ആ ബാലനു് ഒരു നാണയം സമ്മാനിച്ചുകൊണ്ടു പറഞ്ഞതിപ്രകാരമാണ്: "എന്റെ ഇരിപ്പിടം ചൂടായി സൂക്ഷിക്കുന്നതിനുള്ള പ്രതിഫലം."

മറെറാരു സുപ്രസിദ്ധ ഗ്രന്ഥകാരനായ സർ റൈഡർ ഹഗ്ഗാർഡിനെ ഒരു മടയനായ ബാലനായിട്ടാണ് അദ്ദേഹത്തിന്റെ അദ്ധ്യാപകന്മാർ തള്ളിയിരുന്നതു്.

സർ ഐസക്ക് ന്യൂട്ടനെപ്പററി കേൾക്കാത്തവർ കാണുകയില്ല. ഭൂമിയുടെ ആകർഷണശക്തി കണ്ടുപിടിച്ച ഈ മഹാനായ ഗണിതശാസ്ത്രവിദഗ്ദ്ധനും ക്ലാസ്സിൽ "മടയന്റെ മൂല"തന്നെയായിരുന്നു സ്ഥിരമായി അവകാശപ്പെട്ടിരുന്നതു്

ജോർജ്ജ് മൂർ എന്ന മറെറാരു പ്രസിദ്ധനായ ഗ്രന്ഥകാരന്റെ വിദ്യാഭ്യാസ കാലവും ഇതുപോലെ തന്നെയായിരുന്നു. "എന്റെ ക്ലാസ്സിൽ പല മരത്തലയന്മാരുമുണ്ട്. എന്നാൽജോർജ്ജ്മൂർഅവരിലെല്ലാം മികച്ചു നിൽക്കുന്ന മരത്തലയനാണ്" എന്നാണ് ജോർജ്ജ്മൂറിനെപ്പററി ഒരദ്ധ്യാപകൻ പറഞ്ഞതു്.

സുപ്രസിദ്ധ ബ്രിട്ടീഷ് സൈന്യാധിപനായിരുന്ന വെല്ലിംഗ്ടൺ പ്രഭുവും, നെപ്പോളിയൻ ബോ

## കാളൻ നെല്ലായി

ഈ വിലാസത്തിൽ രോഗവിവരങ്ങൾ വിശദമായി എഴുതി അയയ്ക്കുന്നവർക്കു അവശ്യമായ വൈദ്യോപദേശങ്ങൾ ഉടനെ ലഭിക്കുന്നതാണ്.

ണാപ്പാർട്ടും വിദ്യാഭ്യാസകാലത്തു് "മറയാഗ്രേസരൻ" എന്ന ബഹുമതി തങ്ങളുടെ അദ്ധ്യാപകനിൽനിന്നു് നേടിയവരാണ്. ഇൻഡ്യയിൽ ബ്രിട്ടീഷ് സാമ്രാജ്യത്തിനു് അടിസ്ഥാനമിട്ട റോബർട്ട് ക്ലൈവു പഠിച്ചിരുന്നപ്പോൾ, ക്ലൈവിനേക്കാൾ മടയനായിത്തീരാൻ ഒരാൾക്കും സാധിക്കയില്ലെന്നു അദ്ധ്യാപകർ പറഞ്ഞിരുന്നുവത്രേ. അദ്ധ്യാപകർ ക്ലൈവിനെ സ്കൂളിൽനിന്നും പറഞ്ഞു വിടുകയാണുണ്ടായതു്. പക്ഷേ, ക്ലൈവു ഇൻഡ്യയിൽ വന്നു ഒരു മഹാസാമ്രാജ്യം ബ്രിട്ടനു സമ്പാദിച്ചുകൊടുക്കുകയുണ്ടായി.

മൈക്കൽ ആഞ്ജെലോയെപ്പററി കേട്ടിട്ടില്ലാത്തവർ ചുരുങ്ങും. ചിത്രമെഴുത്തിലും ശില്പകലയിലും മൈക്കൽആഞ്ജെലോയെ കവച്ചുവെയ്ക്കുവാനാരുമുണ്ടായിട്ടില്ല. എന്നാൽ അതുപോലെതന്നെ, പഠിച്ചിരുന്ന കാലത്തു മടയന്മാരായി കണക്കാക്കപ്പെട്ടിരുന്നവരുടെ ഗണത്തിലും മൈക്കേൽആഞ്ജെലോയ്ക്കു മുൻപന്തിയിൽതന്നെയാണ് സ്ഥാനം.

ഇംഗ്ലീഷ് കവിയായിരുന്ന തോമസ് ചാററർടൺന്റെ അതിരററ മടയത്തരം കണ്ടു മനസ്സു മടുത്ത അദ്ധ്യാപകർ സ്കൂളിൽനിന്നു ബാലനെ പറഞ്ഞയയ്ക്കുകയാണത്രേ ചെയ്തതു്. ലോകപ്രസിദ്ധി സമ്പാദിച്ച നാടകകൃത്തായ ഗോൾഡ് സ്മിത്തിനെ കേംബ്രിഡ്ജ് സർവ്വകലാശാലാധികൃതർ ഒരു ബിരുദം നൽകാതെ പറഞ്ഞയച്ചു കളഞ്ഞുവത്രേ.

---

# വൈററ്ഹൗസ്

(2-ാം പേജിൽനിന്നു തുടർച്ച)

## പ്രധാന അററകുററപ്പണികൾ

1814 ആഗസ്റ്റ് 27-ാംതീയതി അഗ്നിബാധ ഉണ്ടാകുകയും 1815—ൽ ബ്രിട്ടീഷുകാരാൽ ആക്രമിക്കപ്പെടുകയും ചെയ്ത ശേഷം 1817—ൽ വൈററ്ഹൗസ് അതിന്റെ പ്രഥമശില്പി ആയ ജെയിംസ് ഹോബനൽ പുനഃനിർമ്മാണം ചെയ്യപ്പെട്ടു. പിന്നെ ഉണ്ടായ ആദ്യത്തെ പ്രധാന അററകുററപ്പണി ട്രൂമാൻ നടത്തിയതാണ്

1791—ൽ പ്രസിഡണ്ടിന്റെ വസതിക്കു സ്ഥാനനിർണ്ണയം ചെയ്തതു് ആദ്യത്തെ പ്രസിഡണ്ട് ജോർജ് വാഷിംഗ്ടൺ ആണ്. 1792 ഒക്ടോബർ 13—ാം തീയതി വൈററ്ഹൗസിനു് അടിസ്ഥാനക്കല്ലിട്ടു; 1800 നവംബർ ആയപ്പോഴേയ്ക്കും പണി മിക്കവാറും പൂർത്തിയായി.

കെട്ടിടത്തിനു് "വൈററ്ഹൗസ്" എന്ന പേരു സിദ്ധിച്ചതു് അതു വെള്ളക്കല്ലുകൾ കൊണ്ടു പണിതതുകൊണ്ടാണോ, അതോ 1817—ൽ പുതുക്കിപ്പണിതപ്പോൾ തിളങ്ങുന്ന വെള്ളച്ചായം പൂശിയതുകൊണ്ടാണോ എന്നു നിശ്ചയമില്ല. 1902—ൽ പ്രസിഡണ്ട് തീയഡോർ റൂസ്‌വെൽററാണ് അദ്യമായി ഈ പേരു് ഔദ്യോഗികമായി ഉപയോഗിച്ചുതുടങ്ങിയതു്.

1902—ലും 1942—ലും പ്രസിഡണ്ടിന്റെ ആഫീസുകൾക്കും സ്വീകരണമുറികൾക്കും ആയി കൂടുതൽ മുറികൾ വൈററ്ഹൗസിനോടു പണിതു ചേർത്തു. 1927—ൽ കെട്ടിടം കേടുപാടു പോക്കി പുതുക്കുകയും നാലാമതൊരു നിലകൂടി പണിയുകയും ചെയ്തു.

---

## സന്ദർശകർക്കു പ്രവേശനമില്ല

രണ്ടാംലോകയുദ്ധകാലത്തു രണ്ടാം നിലയിലെ പബ്ലിക്ക് മുറികളിൽ സന്ദർശകർക്കുപ്രവേശനാനുവാദം ഇല്ലായിരുന്നു. എന്നാൽലിങ്കൺ പ്രസിഡണ്ടായിരുന്നപ്പോൾ, ആഭ്യന്തരയുദ്ധകാലത്തു് (1861—65), വൈററ്ഹൗസിന്റെ യഥാർത്ഥ ഉടമസ്ഥരായ ജനങ്ങൾക്കു് അവിടം ഇഷ്ടംപോലെ കയറിയിറങ്ങി കാണാമായിരുന്നു.

ലിങ്കനെ വധിക്കുകയും, മററു ചില പ്രസിഡണ്ടന്മാരെ വധിക്കാൻ ശ്രമം നടക്കുകയും ചെയ്തതിൽ പിന്നീടു് സൂക്ഷ്മമായ പരിശോധനയ്ക്കു ശേഷമേ സന്ദർശകരെ അകത്തു വിടുകയുള്ളു. കൂടാതെ സന്ദർശനങ്ങൾക്കു പ്രത്യേക സമയം നിശ്ചയിച്ചിട്ടുണ്ട്.

മൂന്നാമത്തെയും നാലാമത്തെയും നിലകളിൽ പോകാൻ സന്ദർശകരെ അനുവദിക്കുകയില്ല. മൂന്നാമത്തെ നിലയിലാണു പ്രസിഡണ്ടിന്റെ കിടപ്പറകളും, വായനമുറിയും, സ്വീകരണമുറികളും, പ്രശസ്താതിഥികൾക്കുള്ള മുറികളും. ഇവിടെയാണ് പ്രസിദ്ധപ്പെട്ട 'ലിങ്കൺമുറി' സ്ഥിതിചെയ്യുന്നതു്. ഈ മുറിയിൽ വച്ചാണു പ്രസിഡണ്ടു ലിങ്കൺ അടിമകൾക്കു സ്വാതന്ത്ര്യം നൽകിയ സുപ്രസിദ്ധമായ വിമോചനവിളംബരം ഒപ്പു വച്ചതു്.

വൈററ്ഹൗസിനും അതു സ്ഥിതിചെയ്യുന്ന സ്ഥലത്തിനും കൂടി 6 കോടി ഡോളർ വില വരുമെന്നു കണക്കാക്കപ്പെടുന്നു. എന്നാൽ അമേരിക്കൻ ജനതയ്ക്കു് വൈററ്ഹൗസ് വെറും തടിയും കല്ലും ഉരുക്കും മാത്രമല്ല. അതു് അവരുടെ ദേശീയസ്വാതന്ത്ര്യത്തിന്റെ പ്രതീകവുമാണ്.

# പെണ്ണിരിക്കുന്നല്ലോ . . . . . .
# . . . . . ബാധയൊഴിഞ്ഞല്ലോ.

എലവന്നാട്

ഒന്ന്.

പ്രായമിരുപതുകാണുമെന്നല്ലാതെ
പ്രായത്തിനൊത്ത പട്ടക്കയില്ലാ
എങ്കിലും'പൗർണ്ണമി'യെന്നാണു കൂട്ടുകാർ
'പങ്കിക്കു' നൽകിയ നാമധേയം.
പണ്ടുപണ്ടാനകൾസ്വർണ്ണവാഴക്കുല
കണ്ടമധീശത്വം രാജസേവ,—
നാട്ടിൻപ്രമാണിത്വമിങ്ങിനെ രാജസ
മുദ്രമണിഞ്ഞ 'പണിക്കർവീട്ടിൽ',
പങ്കി പിറന്നു—പഴയകാലത്തിന്റെ
തങ്കക്കിനാവു കിതസ്സും ദിക്കിൽ
"പത്തായമെല്ലാംപലതര,മേതാണ്ടു
പത്തായിരുപ്പറനെല്ലുവീഴും
കാഴ്ചയായ് ചേനയും വാഴക്കുലയുമ-
ന്നാഴ്ചതോറും തന്നെവന്നുചേരും
ചീട്ടുംചതുരംഗത്തട്ടുമായ്നാളുകൾ
വെട്ടെന്നൊരുപോലെ ചോർന്നുപോയി.
പങ്കിക്കറിയാമയലത്തെവീട്ടുകാർ
ഭംഗിയിൽവായിക്കുമിച്ചരിതം

രണ്ട്.

വെണ്മപുരണ്ടപകലിൻതനിനിറം
കാണുംനാം രാവിന്റെവൈകൃതമായ്
രണ്ടിനും മദ്ധ്യത്തിലുണ്ടായ ജീവിതം
ചെണ്ടണിയുന്നു കൊഴിഞ്ഞിടുന്നു.
"പെണ്ണിരിക്കുന്നല്ലോ"..താനേപിതാവിന്റെ
കണ്ണുകൾ രണ്ടും നിറഞ്ഞുപോയി.
"നാലുപേർ കേട്ടാൽ കുറസ്സരുതങ്ങിനെ
താലികെട്ടിക്കണം"—മോഹമേവം
"അന്നായിരുന്നെങ്കിൽ മൂളൽമാത്രം മതി
വന്നിരിക്കാനെത്ര പേർകൊതിക്കും,
ആളുകൾ കൂടിക്കളിയും ചിരിയുമായ്
വേളിയുമെത്ര പൊടിപൊടിക്കും.
"കണ്ണിനൊരല്പം കുഴപ്പമുണ്ടെങ്കിലും
പെണ്ണിനും മണ്ണിനും കുറ്റമുണ്ടോ!:"
പെണ്ണിരിക്കുന്നല്ലോ  താനേ പിതാവിന്റെ
കണ്ണുകൾരണ്ടും നിറഞ്ഞുപോയി.

മൂന്ന്.

പുത്തൻകുളിരിൽക്കുഴഞ്ഞവികാരങ്ങ-
ളെത്തുമാറുണ്ടക്കടമിഴിയിൽ
പങ്കിയുമാവതു പോലെ പ്രയോഗിക്കു
മെങ്കിലോ വേണ്ടപോൽ പറ്റുന്നില്ല
കണ്ണാടി നോക്കീട്ടും നന്മുടിചീകീട്ടും,
കണ്ണെഴുതും മുല്ലമാല ചൂടും
ഭാവം പുതുക്കിയൊഴുക്കുമവിടെയും
പാവത്തിനില്ലെന്തോകാര്യസാദ്ധ്യം

നാല്.

ആളിനെത്തേടിനടന്ന പിതാവന്നു
കാളും കരളുമായ്വന്നനേരം,—
കേട്ടു,—വഴിക്കുവെച്ചെന്തു ചെയ്യാം പെണ്ണു-
കെട്ടീഞൊന്നെന്നയാൾ ഞെട്ടിവീണു

X X X X

ബോധോദയത്തിൽ പണിക്കർ പറഞ്ഞുപോൽ
"ബാധയൊഴിഞ്ഞല്ലോ നല്ലകാര്യം
"മറ്റുതരത്തിൽതിരിഞ്ഞു"മലോഹ്യങ്ങൾ
പറ്റാതെയുംപോയ പെണ്ണു കേമി"
ആധിതീണ്ടാതപ്പണിക്കർ പറഞ്ഞുപോൽ
ബാധയൊഴിഞ്ഞല്ലോ നല്ലകാര്യം:!

# സ്ത്രീകൾക്കും പോക്കററ് വച്ചുകൂടേ?

ഈപ്പൻ ജേക്കബ് ഇലഞ്ഞിക്കൽ ബി. എ.

പുരുഷന്മാർക്ക് അവരുടെ ഷർട്ടിലും കാൽച്ചട്ടയിലും മററും പോക്കററുണ്ട്. അതുകൊണ്ട് അവരുടെ പണവും മററു സാധനങ്ങളും സൂക്ഷിക്കുന്നതിനു് വളരെ സൗകര്യമുണ്ട്. എന്നാൽ സ്ത്രീകളുടെ കാര്യമാണ് ദയനീയമായ ഒരു കാഴ്ച്ചയായി പരിണമിച്ചിരിക്കുന്നത്. അവർക്കു പോക്കററ ഇല്ല. അതു മുഖാന്തരം എത്രമാത്രം കഷ്ടനഷ്ടങ്ങളും അസൗകര്യങ്ങളും വന്നുകൂടുന്നുണ്ടെന്നുള്ളതു് ഒരുപക്ഷേ ആക്കൂട്ടർ സമ്മതിക്കയില്ലായിരിക്കും. എന്നാലും അതൊരു പരസ്യമായ രഹസ്യമാണ്. പരിഷ്ക്കാരത്തിന്റെ പരിണത ഫലങ്ങളിൽ ഒന്നാണ് സ്ത്രീകളുടെ പോക്കററില്ലായ്മയും അതിന്റെ സ്ഥാനത്തു വിജയകാഹളം മുഴക്കിക്കൊണ്ടുവന്നു കയറിട്ടുള്ള ഒരുതരം കടിഞ്ഞാണിട്ട ബാഗും. ഫാഷിനെ അനുകരിച്ച് മിക്കസ്ത്രീകളും ഈ ബാഗിന്റെ അടിമകളായിത്തീർന്നിരിക്കയാണ്. ബാഗില്ലാത്തവരായി പഴയ സ്ത്രീകൾ നമ്മുടെ നാട്ടിലുണ്ട്. ഇംഗ്ലണ്ടിലും യൂറോപ്പിലും മററും അവർക്കുമുണ്ട്. എന്നാൽ പോക്കററില്ലായ്മ എന്ന ഭീകരമായ അവസ്ഥയിൽ എല്ലാദേശത്തേയും എല്ലാപ്രായത്തിലുമുള്ള സ്ത്രീകൾ ഒരു പോലെയാണെന്നാണ് തോന്നുന്നത്. സ്ത്രീകളുടെ ഇടയിലുള്ള ഏകഐക്യ ഘടകം ഇതാണെന്നും തോന്നുന്നു. ഏതായാലും ഈ പോക്കററില്ലായ്മയുടെ ഭവിഷ്യത്തുകൾ അനവധിയാണ്. ബാഗിന്റെ ഗുണങ്ങൾ അഭാരം വലിച്ചുകൊണ്ടു നടക്കുന്ന സ്ത്രീകൾ ഭാവിച്ചു നടക്കുന്നതുപോലെ ഒട്ടില്ലതാനും. പ്രയോജനത്തേക്കാൾ കൂടുതൽ ആഡംബരമാണ് ഈ ബാഗിന്റെ ഉത്ഭവകാരണം സഹോദരിമാർ സമ്മതിച്ചാലും ഇല്ലെങ്കിലും, ഈ പോക്കററില്ലാത്ത അവസ്ഥ പുരുഷന്മാരുടെ ഇടയിൽ വലിയ ഭയത്തിനും ആശങ്കയ്ക്കും കാരണമാക്കീട്ടുണ്ട്. എ. ജി. ഗാർഡിനർ തുടങ്ങിയവർ ഇതിനെതിരായി തൂലിക ഉയർത്തീട്ടുമുണ്ട്. അദ്ദേഹത്തിന്റെ ഒരു ലേഖനം വായിച്ചപ്പോഴാണ് ഈ പ്രശ്നത്തിന്റെ രൂക്ഷസ്വഭാവം ഇത്രമാത്രം എനിക്കു ബോദ്ധ്യമായത്. Pockets and Things എന്ന ആ ലേഖനത്തിൽ പോക്കററില്ലായ്മയുടെ അപകടങ്ങളും അതു മുഖാന്തരം സംഭവിക്കുന്ന കഷ്ടനഷ്ടങ്ങളും വളരെ സമർത്ഥമായി അദ്ദേഹം ചിത്രീകരിച്ചിട്ടുണ്ട്. നമ്മുടെ സ്ത്രീലോകത്തിനും അദ്ദേഹത്തിന്റെ വിലയേറിയ ഉപദേശങ്ങൾ ഉപകാരപ്രദമായിരിക്കും. അതിന്റെ സംഗ്രഹം ഇവിടെ കുറിക്കാം:

ഒരിക്കൽ ഒരു സ്ത്രീ ഒരു കടയിൽ കയറി. അവരുടെ ബാഗ് അവിടെവിടെയോ വച്ചിരുന്നതു് തിരിഞ്ഞു നോക്കിയപ്പോഴേക്ക് അന്തർദ്ധാനം ചെയ്തു കഴിഞ്ഞിരുന്നു. "അങ്ങാടിയിൽ തോററതിനു് അമ്മയോട്ട് പടവെട്ടുക„ എന്ന പ്രമാണമനുസരിച്ച് അവർ ഒരു കേസ് ആ ഷാപ്പുടമസ്ഥന്മാർക്കെതിരായി ഫയൽ ചെയ്തു. ജൂറിയാകട്ടെ അവർക്കെതിരായി വിധി കല്പിച്ചു. അവർ വിവരിക്കുന്ന പരിതസ്ഥിതികളിൽ അവർ തന്നെയാണ് ആ നഷ്ടത്തിനു് ഉത്തരവാദിയെന്നും ഷോപ്പുടമസ്ഥന്മാർ നിരപരാധികളാണെന്നും വിധിക്കപ്പെട്ടു.

ഞാനും ജ്യൂറിയുടെ ഈ അഭിപ്രായത്തോട്ട് പരിപൂർണ്ണമായി യോജിക്കുന്നുവെന്നു് പറയേണ്ടിയിരിക്കുന്നു. മററു പല കാര്യങ്ങളിലും ഒരുപക്ഷേ „പ്രിജ്യൂഡിസു„ അഥവാ പക്ഷപാതം കൊണ്ടാണ് പുരുഷന്മാർ മാത്രമുള്ള ന്യായാധിപസംഘം സ്ത്രീകൾക്കെതിരായി വിധി എഴുതുന്നതെന്നു് വിചാരിക്കാം. അതിൽ ന്യായവുമുണ്ട്. എന്തുകൊണ്ട് ഹൈക്കോടതി മുതൽ ഏററവും താണ കോടതിവരെയുള്ള കാര്യങ്ങൾ പുരുഷന്മാർ മാത്രമടങ്ങിയ ജ്യൂറിക്കു വിട്ടുകൊടുക്കുന്നു. ഈ കാര്യത്തിൽ സ്ത്രീകളുടെ അമർഷത്തിൽ ഞാനും പങ്കുകൊള്ളുന്നു. പുരുഷന്മാരെ പോലെ സ്ത്രീകൾക്കും ഒരഭിപ്രായം രൂപവൽരിക്കാവാനുള്ള കഴിവും ഏത്രസമയം വേണമെങ്കിലും വിനിയോഗിക്കുന്നതിനുള്ള സൗകര്യവും ഉണ്ട്. അവരുടെ വീക്ഷണഗതികളും ന്യായത്തിനും നീതിക്കും അത്യന്താപേക്ഷിതമാണ്. ഉദാഹരണമായിട്ട്, ഒരു ഗൗണിന്റെ (ഒരു തരം പുറം കുപ്പായം) വെട്ടിനെ സംബന്ധിച്ചുള്ള പ്രശ്നം തീരുമാ

നിക്കുവാൻ ഒരൊററ സ്ത്രീയുടെ വിദഗ്ദ്ധാഭിപ്രായം പോലും മാർഗ്ഗദർശനത്തിനില്ലാതെയുള്ള ഒരു കൂട്ടം പുരുഷന്മാർ മാത്രമടങ്ങിയ ജ്യൂറിയുടെ കാഴ്ചയേക്കാൾ അവഹാസജനകമായിട്ടുള്ളതെന്താണ്? അതുകൊണ്ട് പൊതുവായകാര്യങ്ങളിലെല്ലാം ഞാൻ പെണ്ണുങ്ങളുടെ ഈ ആവലാതിയോട് യോജിക്കുന്നു. എന്നാൽ മുൻപു പറഞ്ഞ ഈ പ്രത്യേക കാര്യത്തിൽ ഞാൻ ജ്യൂറിയുടെ അഭിപ്രായങ്ങളോട് തികച്ചും യോജിക്കുന്നുവെന്ന് സമ്മതിക്കേണ്ടിയിരിക്കുന്നു. കാരണം ഒരു സ്ത്രീയ്ക്ക് അനുകൂലമായി വിധി പ്രസ്താവിക്കയെന്നത് നിരുത്തരവാദിത്വത്തിനും തോന്നിയ പോലെ എന്തും എവിടെയും ഇടുന്നതിനും പ്രോത്സാഹനം കൊടുക്കയായിരിക്കും ഫലം. അങ്ങനെ ഒരവസ്ഥയിൽ മററുള്ളവർക്ക് എന്തു രക്ഷയാണുള്ളത്?

ഈ പോക്കററിന്റെ കാര്യത്തിൽ പെണ്ണുങ്ങൾക്കുള്ള മർക്കടമുഷ്ടി എനിക്കൊരിക്കലും മനസ്സിലാക്കുവാൻ സാധിച്ചിട്ടില്ല. അവരുടെ സാമാന്യബോധത്തിന്റെ പ്രതിഫലനമായിട്ട് ഇതുമാത്രമല്ല വസ്ത്രധാരണരീതി തന്നെ എടുക്കാം. ഇതടിസ്ഥാനപ്പെടുത്തി സ്ത്രീകളുടെയും പുരുഷന്മാരുടെയും ആപേക്ഷികബുദ്ധിയെ സംബന്ധിച്ച് വിധി എഴുതുകയാണെങ്കിൽ പുരുഷന്മാർക്കേററവും അനുകൂലമായി അതു നിലകൊള്ളുമെന്നുള്ളതിനു സംശയമില്ല. ഒരു മനുഷ്യൻ— കോട്ടിനും „വെയിസ്റ്റ്" കോട്ടിനും„ പിറകുവശത്തു ബട്ടൻ രാവിലെ ഇടുന്നതിനും വൈകീട്ട് അഴിക്കുന്നതിനും മറെറാരാളെ ആശ്രയിക്കുന്ന ഒരാൾ!– അയാളെ ഒന്നു സങ്കല്പിക്കുക. നിങ്ങൾക്കങ്ങനെ ഒരു മനുഷ്യനെ സങ്കല്പിക്കുവാൻ കഴിയുകയില്ല. എങ്കിലും സ്ത്രീകൾ ഫാഷന്റെ പേരിൽ ഈ മർദ്ദനങ്ങളെല്ലാം ഒരു പിറുപിറുപ്പും കൂടാതെ സഹിക്കയും വിധിയുടെ കരവിലാസമെന്നവണ്ണം അവയെപ്പററി സംസാരിക്കുകയും ചെയ്യുന്നു.

അല്ലെങ്കിൽ „കോഴിവാൽ„ ചെരിപ്പ് (പിറകുവശം കൊട്ടമുടി പോലെ ഉയർന്നും പിൻവശം താണും കിടക്കുന്ന ഒരുതരം ചെരിപ്പ്) എടുക്കുക. മറിഞ്ഞു കരണം മറിയാതിരിക്കുവാൻ അതി സൂക്ഷ്മതയോടെ ചെറിയചെറിയ ചുവടുകൾ വയ്ക്കുവാൻ സ്വരക്ഷാർത്ഥം നിർബ്ബന്ധിക്കപ്പെട്ടും, ബാലൻസ് തെററാതിരിക്കുവാൻ വളരെ വേദനാപൂർവം പണിപ്പെട്ടു പരിശ്രമിച്ചും, നടപ്പിന്റെ സകല സ്വാതന്ത്ര്യവും സൗന്ദര്യവും ഞാണേൽ കേററം പോലെയുള്ള ഒരു വൃത്തികെട്ട സർക്കസ്സിൽ കളഞ്ഞും, നേർനിലയിൽ നിന്നും വളരെ അധികം തെററിയും ഇങ്ങനെ ഒരു ജോഡി "കോഴിവാലൻ" ചെരിപ്പിൽ ചടന്തിനിരങ്ങുന്ന ഒരു സ്ത്രീയുടെ കാഴ്ചയേക്കാൾ ചിരിപ്പിച്ചു മണ്ണുകപ്പിക്കുന്ന കാഴ്ച മററു വല്ലതും ഉണ്ടോ? കാൽ അകത്തോട്ടൊന്നു വളയുകയും പുറകിലത്തെ കൊട്ടമുടി മറിയുകയും ചെയ്താൽ— ഈശ്വരാ!

എന്നാൽ പോക്കററിനെ സംബന്ധിച്ച് മനസ്സിലാക്കാൻ സാധിക്കാത്ത ഒരു പ്രശ്നം വിവരമുള്ള സ്ത്രീകൾ പോലും പോക്കററില്ലാത്ത അവസ്ഥയിൽ നടക്കുന്നു എന്നുള്ളതാണ്. ഞാൻ ഈ അടുത്ത നിമിഷം മിസ്സിസ്സ് ആൽഫായോട് (മിസ്സിസ്സ് ഗാർഡനർ) ചോദിച്ചു, അവർ പൂർണ്ണമായി വസ്ത്രധാരണം ചെയ്തു കഴിയുമ്പോൾ എത്ര പോക്കററു കാണുമെന്ന്. "ഒന്നുമില്ല„ അവർ പറഞ്ഞു. "നിരവധി വർഷങ്ങളായിട്ട് പോക്കെറെറാന്നും ധരിക്കാറില്ല. പിന്നെ ഇപ്പോൾ അതു് ഒരാഡംബരമട്ടിൽ കയറിവരുന്നുണ്ട്." "ആഡംബരം മട്ടിൽ" ഞാൻ ചോദിച്ചു. "അവയിൽ ഒന്നും സൂക്ഷിക്കയില്ലേ?„ "കൊള്ളാം, നിങ്ങൾക്കതിൽ ഒരു തുവാല സൂക്ഷിക്കാം" "ഒരു പേഴ്സ് ഒക്കുയില്ലേ" "ഭഗവാനെ, സാധിക്കയില്ല. ഞാൻ വിചാരിച്ചതിൽ വിചിത്രകരമാണ് ഈ പ്രശ്നം. ഇതിന്റെയെല്ലാം ഫലമെന്താണ്!. മിസ്സിസ്സ് ആൽഫാ (അവരുടെ പേരു പറയുന്നതിനു് എനിക്കു് പരിപൂർണ്ണ അനുവാദം ലഭിച്ചിട്ടുണ്ട്.) അവരുടെ കണ്ണാടിയും താക്കോലും ഈ പ്രഭാതത്തിൽ വന്ന എഴുത്തും പേഴ്സും, ബാഗും എന്നല്ല അവരുടേതായ എല്ലാം അന്വേഷിച്ചു കണ്ടുപിടിക്കുന്നതിനു് എത്ര എത്ര മണിക്കൂറുകളാണ് ചെലവഴിക്കുന്നതു്. വീട്ടിലെ ഉററ ചങ്ങാതിമാരായ ഞങ്ങളും ആ പരിശ്രമത്തിൽ പങ്കുകൊണ്ടു് ഇരുളടഞ്ഞമുക്കും മൂലയും പരിശോധിക്കയും, സോഫായുടെയും കസേരയുടെയും വിഗണിക്കപ്പെട്ട ചെറു സുഷിരങ്ങൾ അതിസൂക്ഷ്മമായി അന്വേഷണ വിധേയമാക്കുകയും; അടുക്കും ഭംഗിയുമില്ലാതെ കണ്ടമാനം കിടക്കുന്നഡ്രോയേഴ്സ് വീണ്ടും പരിശോധിക്കയും, കഴിഞ്ഞ മാസത്തിലോ കഴിഞ്ഞ ആഴ്ചയിലോ നഷ്ടപ്പെട്ടതും പക്ഷേ ഇപ്പോൾ ആവശ്യം ഇല്ലാത്തതുമായ സാധനം ഈ ഗവേഷണങ്ങൾക്കിടയിൽ കണ്ടു പിടിക്കയും, എന്നാൽ ഏററവും ആവശ്യമായ സംഗതി കാണാതെ വരികയും ഇങ്ങനെ അനവധി മണിക്കൂറുകൾ ഞങ്ങളും വിനിയോഗിക്കുന്നു.

എന്നാൽ ഞാൻ ഇതിൽ നിന്നെല്ലാം വിഭിന്നയാണ്. ഞാൻ മുഴുക്കെ പോക്കററാണ്. തപാൽ ശിപായി വന്നു് സാധനങ്ങൾ ശേഖരിക്കുവാൻ കാത്തുനില്ക്കു്

ന്ന ഒരു തപാൽ ക്കാറി പോലെയാണു് ഞാൻ. യാഥാർത്ഥ്യം പറഞ്ഞാൽ ഞാൻ പതിനാറു് പോക്കററു് വഹിച്ചു കൊണ്ടു നടക്കുന്നുണ്ടു് — വെറും ആഡംബരത്തിനു വേണ്ടിയുള്ളതല്ല, എല്ലാം ഒരു ററയിം ബോളിനെ പ്പോലെ പ്രായോഗികാവശ്യത്തിനുള്ളതാണു് - എഴുത്തിനു് ഒന്നു്, വാച്ചിനൊന്നു് താക്കോലിനു്; കണ്ണാടിക്കു്, ചില്ലറപ്പണത്തിനു്, കറൻസിക്കു്, ഡയറിക്കു്, പോക്കററു് ബുക്കിനു്, എന്തു്, പോക്കററില്ലാതെ ഒരൊററ സാധനം എനിക്കുള്ളതായി നിങ്ങൾക്കു പറയുവാൻ കഴിയുകയില്ല.

ചുരുക്കിപ്പറഞ്ഞാൽ പോക്കററിന്റെ പ്രയോജനം അതിന്റെ ദുരുപയോഗം കൊണ്ടല്ല നിശ്ചയിക്കേണ്ടതു്, അതിന്റെ സ്പഷ്ടമായ സൗകര്യവും സുരക്ഷിതത്വവും കൊണ്ടാണു്. ഈ പോക്കററില്ലാത്ത അവസ്ഥയിൽ നിന്നു് തങ്ങളുടെ സ്വന്തവർഗ്ഗത്തെ സമുദ്ധരിക്കുന്നതിനു് ഒരു കുരിശു യുദ്ധം തന്നെ നടത്തുന്നതിനു് ഉശിരും ഉർജ്ജ്വസ്വലതയുമുള്ള ചില സ്ത്രീകൾ മുന്നോട്ടു വരുമെന്നു ഞാൻ വിശ്വസിക്കുന്നു. പെണ്ണുങ്ങളുടെ ഇടയിൽപോക്കററുകൾപ്രചരിപ്പിക്കുന്നതിനുള്ള ഒരു സംഘം (A Society for the Propagation of Pockets Among Women — S. P. P. A. W. ഇന്നത്തെ ഒരു യഥാർത്ഥ ആവശ്യമാണു്. ഈ സംഘടന പൊതുജനാഭിപ്രായം രൂപവൽക്കരിക്കുകയും, ലഘുലേഖകൾ അടിച്ചു വിതരണം ചെയ്യുകയും, യോഗങ്ങൾ മേയറുടെ അദ്ധ്യക്ഷതയിൽ കൂട്ടുകയും അങ്ങനെ നാടിന്റെ അങ്ങോളമിങ്ങോളം വിപ്ലവത്തിന്റെ തീകൊളുത്തുകയും ചെയ്യേണ്ടതാണു്. സ്വച്ഛാധിപതിയായപുരുഷിൽനിനിന്നു് സ്ത്രീകൾപോട്ടു വഴക്കടിച്ചു് വാങ്ങിച്ചിട്ടുണ്ടു്. സ്വച്ഛാധിപതിയായ തയ്യൽക്കാരനിൽ നിന്നും അവരുടെ പോക്കററുകൾ അവർ നോക്കട്ടെ. ഇതാണു് മുൻപു പറഞ്ഞ ലേഖനത്തിലെ സാരം. ഇതിൽ ഉന്നയിച്ചിട്ടുള്ള പ്രധാനവാദമുഖങ്ങൾ എത്രയും അർത്ഥവത്തും അമൂല്യവുമാണെന്നു് വിവരമുള്ള സ്ത്രീകൾ തലകുലുക്കി സമ്മതിക്കാതിരിക്കയില്ല എന്നാണു് എനിക്കു തോന്നുന്നതു്. നമ്മുടെ നാട്ടിലും S. P. P. A. W ന്റെ (അതിനു മലയാളത്തിൽ വ. പോ. പ്ര. സ. അതായതു് വനിതകളുടെ പോക്കററു് പുനരുദ്ധാരണ പ്രചരണ സംഘടനഎന്നോ മറേറാ പേരു കൊടുക്കുന്നതിൽ തെററില്ല) ഒരു ശാഖ ഉൽഘാടനം ചെയ്യുന്നതു് അഭികാമ്യമായിരിക്കും. ഊർജ്ജ്വസ്വലരായ യുവതികൾ വിശിഷ്യ, വിദ്യാസമ്പന്നരായ കോളജു് വിദ്യാർത്ഥിനികൾ അതിനു നേതൃത്വം കൊടുക്കണം. നാടിന്റെ നാനാഭാഗങ്ങളിലും പ്രചരണ യോഗങ്ങൾ കൂടുകയും പ്രമേയങ്ങൾ പാസ്സാക്കുകയും ചെയ്യണം. കഴിയുമെങ്കിൽ അടുത്ത പാർലമെൻറു സമ്മേളനത്തിൽ ഒരു ബിൽ അവതരിപ്പിക്കുന്നതിനു് എന്തുകൊണ്ടു് വനിതാമെമ്പാന്മാക്കു ശ്രമിച്ചുകൂടാ? പോക്കററിന്റെ അവസ്ഥ എത്ര മാത്രം അപകടങ്ങളാണു് വരുത്തി വെയ്ക്കുന്നതെന്നുള്ളതു് സ്ത്രീലോകത്തെ ആകമാനം പറഞ്ഞു മനസ്സിലാക്കുന്നതു കൊണ്ടു മാത്രമായില്ല, ശക്തിമത്തായി വിശ്വസിക്കുന്നതിലാണു് ഈ സംഘടയുടെ വിജയം സ്ഥിതി ചെയ്യുന്നതു്. ബാഗിന്റെ അരക്ഷിതാവസ്ഥയും ഇതിനിടയിൽ പരാമർശിക്കുന്നതു കൊള്ളാം. എന്നാൽ ഒരിക്കൽ ഒരു യുവതിക്കു പററിയ ദുരവസ്ഥ ഇന്നും ഞാൻ വിഷമത്തോടെയെങ്കിലും ഓർക്കാറുണ്ടു്— ചിലപ്പോൾ അറിയാതെ ചിരിച്ചിട്ടുമുണ്ടു്.

കടിഞ്ഞാണിട്ട ബാഗുമായി ഒരു യുവതി ട്രാൻസ്പോർട്ടിൽ കയറാൻ വന്നു. സ്ഥലവും പേരും പറയുന്നില്ല. വലിയ ആൾത്തിരക്കു്. കണ്ടക്ററർ എത്ര ശഠിച്ചിട്ടും സ്ത്രീകളെ സുരക്ഷിതമായി കയററാൻ സാധിക്കാത്ത ഒരു ചുററുപാടാണു്. നമ്മുടെ യുവതി അകത്തു കയറിയില്ല. അതിനു മുമ്പു് വൈദ്യുതാഘാതമേററപോലെ പുറകോട്ടൊരു പിടിത്തം. ഒരു വൃദ്ധന്റെ കുടയുടെ വളഞ്ഞ അററം യുവതിയുടെ ബാഗിന്റെ കയ്യുമായി ഏതോ ബന്ധത്തിൽ ലക്കപ്പെട്ടു കഴിഞ്ഞിരുന്നു "ബാഗേൽ പിടിക്കുന്നതാരാണ്" എന്നു് യുവതി കുടം കൊണ്ടുപോകുന്നതാരാ എന്നു് വല്യപ്പൻ. ഒടുവിൽ എങ്ങനെയോ സമാധാനമായി ആ രംഗം അവസാനിച്ചു. ഇങ്ങനെ എത്ര എത്ര ദുരന്ത നാടകങ്ങൾ! ചുരുക്കിപ്പറഞ്ഞാൽ പോക്കററു് ഇന്നത്തേ ഒഴിച്ചു വയ്ക്കാൻ പാടില്ലാത്ത ഒരാവശ്യമാണു്. പോക്കററില്ലാത്ത സ്ഥിതി പരിഷ്ക്കാരത്തിന്റെ ഉയരമാണെന്നു് എങ്ങനെയോ ധരിച്ചു പോയിട്ടുള്ള ചില യുവസരസന്മാരേയും ഈ സംഘടനയിലേക്കാകർഷിക്കുന്നതു് കൊള്ളാം. ഏതായാലും ഉശിരും വാശിയും സ്വാതന്ത്ര്യബോധവുമുള്ള സ്ത്രീകൾ ശിപക്കപ്പെട്ട ഈ ബാഗു ദൂരത്തെറിയുകയും അവരുടെ ജന്മാവകാശമായ പോക്കററു തിരികെ വാങ്ങിക്കയും അപഥസഞ്ചാരം ചെയ്യുന്ന പുരുഷന്മാരെ നേർവഴിക്കു കൊണ്ടുവരികയും ചെയ്യുവാൻ ഒരു കുരിശുയുദ്ധം, തന്നെ നടത്തേണ്ടതാണു.

—০০০—

# ആരോഗ്യമണ്ഡലത്തിൽ

കെ നൈനാൻ കോശി

അനുദിനം വർദ്ധമാനമായി കൊണ്ടിരിക്കുന്ന ശാസ്ത്രപുരോഗതി ആരോഗ്യമണ്ഡലത്തിൽ വരുത്തിയിട്ടുള്ള പ്രയോജനകരമായ പരിവർത്തനങ്ങൾ അസംഖ്യങ്ങളാണ്. മനുഷ്യന് ഉപയോഗപ്രദങ്ങളായ താദൃശ പ്രവർത്തനങ്ങൾകൂടി ഇല്ലാതെ ആററംബോംബും ഹൈഡ്രജൻ ബോംബും നിർമ്മാണത്തിനു മാത്രം ശാസ്ത്രം ഉദ്യമിച്ചിരുന്നെങ്കിൽ ശാസ്ത്രം മനുഷ്യതാല്പര്യങ്ങൾക്കു വിപരീതമാണെന്ന നിഗമനത്തിൽ മനുഷ്യൻ സ്വാഭാവികമായി എത്തിച്ചേരുമായിരുന്നു. മിക്കവാറും എല്ലാ രോഗങ്ങൾക്കും ഫലവത്തായ പ്രതിവിധികളും പ്രയോജനകരങ്ങളായ ചികിത്സാ സമ്പ്രദായങ്ങളും നിദർശനം ചെയ്തിട്ടുള്ള ശാസ്ത്രം ഏററവും അധുനാതനമായി കണ്ടുപിടിച്ചിട്ടുള്ള "കൃത്രിമ പ്ളാസ്മാ" യേപ്പററി ചില വിവരങ്ങൾ നൽകാമെന്നുദ്ദേശിക്കുന്നു

മുറിവു പററിയവർക്കും മററു രോഗികൾക്കും ആരോഗ്യം ഉള്ളവരുടെ രക്തം സംവഹിപ്പിച്ച് ആരോഗ്യം വീണ്ടെടുക്കുന്ന ചികിത്സാ സമ്പ്രദായം ഇന്നു സാർവലൌകികമായി നിലവിലുള്ളതാണ്. കൊറിയയിലെ ഐക്യരാഷ്ട്രഭടന്മാർക്ക് അമേരിക്കയിൽനിന്നും രക്തം സംഭാവന ചെയ്യുന്നുണ്ട്. രക്തത്തിൻെറ താദൃശമായ വിതരണത്തിൻെറ കാര്യക്ഷമതാവർദ്ധനയ്ക്കായി അമേരിക്കയിൽ രക്തബാങ്കുകൾ നിലവിലുണ്ടെന്നുള്ളതും ഈയവസരത്തിൽ സ്മർത്തവ്യമത്രേ. അന്യരക്തം മനുഷ്യശരീരത്തിൽ പ്രവേശിപ്പിക്കുന്നതിലുള്ള വൈഷമ്യം പരിഗണിച്ച് ഈ ഫലം കൃത്രിമമായി സാധിക്കാമോ എന്നുള്ളതിനേ സംബന്ധിച്ചു ശാസ്ത്രജ്ഞന്മാർ കഴിഞ്ഞ കാലങ്ങളിൽ ഗവേഷണങ്ങളിലേർപ്പെട്ടിരിക്കുകയായിരുന്നു. രസതന്ത്രശാസ്ത്രത്തിനു മററു ശാസ്ത്രശാഖകളേ അപേക്ഷിച്ച് അടുത്തകാലത്തുണ്ടായ അത്ഭുതപൂർവമായ അഭിവൃദ്ധിയുടെ നിദർശനമായി കൃത്രിമ പ്ളാസ്മാ നിർമ്മാണവും പ്രയോഗവും ഇന്നു സാധിതപ്രായമായിക്കഴിഞ്ഞിട്ടുണ്ട്. അപകടത്തിലാക്കപ്പെടുന്ന അസംഖ്യം ആളുകളുടെ ജീവരക്ഷായത്നത്തിൽ കൃത്രിമ പ്ളാസ്മാകളുടെ പ്രയോഗം പരമാവധി പ്രയോജനപ്പെട്ടമെന്നു ശാസ്ത്രജ്ഞന്മാർ ദൃഢമായി വിശ്വസിക്കുന്നു.

ഗുരുതരമായ അപകടങ്ങളിൽ അകപ്പെടുന്നവരുടെ ജീവരക്ഷായത്നത്തിൻെറ വിജയം രക്തമോ, പ്ളാസ്മായോ, കൃത്രിമ പ്ളാസ്മായോ ലഭിക്കുന്നതിനുള്ള സൌകര്യത്തെ ആശ്രയിച്ചാണിരിക്കുന്നത്. അടിയന്തിരാവശ്യങ്ങൾക്കു പ്രയോജനപ്പെടുത്തുവാനായി രക്തം അതേപടി അധികം അളവിൽ സംഭരിച്ചുവയ്ക്കുക പ്രയാസകരമാണെന്നു മനസ്സിലാക്കപ്പെട്ടിട്ടുണ്ട്. മനുഷ്യശരീരത്തിൽനിന്നും എടുക്കുന്ന രക്തം 21 ദിവസത്തിനകം ഉപയോഗിച്ചിരിക്കണം. അതിനുശേഷം അത് ഉപയോഗശൂന്യമായിത്തീരുന്നു. അതുകൊണ്ട് അനവധി ആളുകളുടെ ജീവൻ രക്ഷിക്കുന്നതിനു പ്ളാസ്മായോ കൃത്രിമ പ്ളാസ്മായോ ഉപയോഗിക്കുകയേ ഉള്ളൂ ഗത്യന്തരം. പ്ളാസ്മാ രക്തത്തിൽ നിന്നുമാത്രമേ നിർമ്മിക്കുവാൻ സാധിക്കുകയുള്ളൂ എന്ന പരമാർത്ഥത്തിൻെറ പരിഗണനയിൽ ചില പദാർത്ഥങ്ങളിൽനിന്നുണ്ടാക്കാവുന്ന കൃത്രിമ പ്ളാസ്മായെപ്പററി അമേരിക്കൻശാസ്ത്രജ്ഞന്മാർ അവഗാഢം പഠനം നടത്തിക്കൊണ്ടിരിക്കയാണ്.

കൃത്രിമ പ്ളാസ്മാ, തനിരക്തത്തിൻെറ പ്രയോജനം നൽകുകയില്ലെന്ന് അവർ പറയുന്നു. കഠിനമായ ഞെട്ടൽമൂലം ശരീരത്തിലെ രക്തത്തിൻെറ അളവു കുറഞ്ഞുപോകുമ്പോൾ പ്രവാഹത്തിലിരിക്കുന്ന രക്തത്തിൻെറ പരിമാണ വർദ്ധനയാണ് കൃത്രിമപ്ളാസ്മാകൊണ്ടു സാധിതപ്രായമാകുന്നത്. ഇക്കാരണത്താൽ അവയെ പരിമാണ വർദ്ധിനികളായ പ്ളാസ്മാകൾ എന്നു പറഞ്ഞുവരുന്നു.

ഇതിനകമായി പലതരം കൃത്രിമ പ്ളാസ്മാകളുടെ നിർമ്മാണം സാധിച്ചുകഴിഞ്ഞിട്ടുണ്ടെങ്കിലും ഏതാണു കൂടുതൽ ഗുണപൌഷ്കല്യമുള്ളതെന്ന് ഇനിയും അംഗീകരിച്ചു കഴിഞ്ഞിട്ടില്ല. തുടർന്നുള്ള പരീക്ഷണ നിരീക്ഷണങ്ങളുടെ ഫലമായി ഇപ്പോൾ കണ്ടുപിടിച്ചിട്ടുള്ള പ്ളാസ്മാകളുടെ ഗുണം വർദ്ധിപ്പിക്കുവാൻ കഴിയുമെന്നു ശാസ്ത്രജ്ഞന്മാർ വിശ്വസിക്കുന്നു. അമേരിക്കയിൽ ഇപ്പോൾ മുപ്പതു വിവിധ വൈദ്യശാസ്ത്ര കേന്ദ്രങ്ങളിലായി കൃത്രിമ പ്ളാസ്മാകളേപ്പററിയുള്ള ഗവേഷണം നടത്തിക്കൊണ്ടിരിക്കുകയാണ്.

കൃത്രിമ പ്ളാസ്മാക്കു വിശിഷ്ടങ്ങളായ ചില പ്രത്യേക ഗുണങ്ങളുണ്ട്. അവ ഏതു കാലാവസ്ഥയിലും എത്ര നാൾ വേണമെങ്കിലും സൂ

ക്ഷിച്ചു വയ്ക്കാമെന്നുള്ളതിനാൽ ഒരു രാജ്യത്തിൽതന്നെ തെരഞ്ഞെടുത്തിട്ടുള്ള പല കേന്ദ്രങ്ങളിലായി അവ ഭദ്രമായി സൂക്ഷിച്ചുവയ്ക്കാം. തനിരക്തമോ, രക്തോല്പാദിതമായ പ്ലാസ്മായോ ഇപ്രകാരം സംഭരിച്ചുവയ്ക്കുവാൻ നിവൃത്തിയില്ല. രക്തമോ പ്ലാസ്മായോ രോഗിയുടെ ശരീരത്തിൽ പ്രവേശിപ്പിക്കുന്നതിനു മുമ്പു രോഗിയുടെ രക്തം ഏതിനത്തിൽപ്പെടുന്നു എന്നു് നിർണ്ണയിക്കേണ്ട ആവശ്യമുണ്ടെങ്കിലും, കൃത്രിമ പ്ലാസ്മായുടെ കാര്യത്തിൽ അതിൻെറ ആവശ്യമില്ലാത്തതിനാൽ പെട്ടെന്നു വൈദ്യസഹായം നൽകി കൂടുതൽ വിജയപ്രദമായി സാധിക്കുന്നതിനു കൃത്രിമ പ്ലാസ്മാകൾ വളരെയധികം പ്രയോജനപ്പെടുകയും തന്നിമിത്തം പ്രാധാന്യം അർഹിക്കുകയും ചെയ്യുന്നു. കൃത്രിമ പ്ലാസ്മായിൽ രോഗാണുക്കൾ പ്രവേശിക്കുകയില്ലെന്നും രക്തോല്പാദിത പ്ലാസ്മായെ അപേക്ഷിച്ചു വളരെ തുച്ഛമായ വിലയ്ക്കു കൃത്രിമ പ്ലാസ്മാകൾ നൽകാമെന്നും ശാസ്ത്രജ്ഞന്മാർ അഭിപ്രായപ്പെടുന്നു.

ഇപ്പോൾ പ്രധാനമായും കൃത്രിമ പ്ലസ്മാകൾ മൂന്നു വിധത്തിലാണുള്ളതു്. പഞ്ചസാരയിൽനിന്നു മാറും നിർമ്മിക്കാവുന്ന പോളിസക്കൈറൈഡുകൾ, ജലാററിൻ പ്രധാനമായ പോളിപെപ്റ്റൈഡ്സ്' പി. വി. പി. എന്നു് അറിയപ്പെടുന്ന പോളിവിനൈൽ പൈറോലിയോൺ എന്നിവയാണു്. പഞ്ചസാരയിൽനിന്നു് ഉല്പാദിപ്പിക്കപ്പെടുന്ന കൃത്രിമ പ്ലാസ്മായിൽ പ്രധാനമായുള്ളതു ഡെക്സ്ട്രൻ ആണു്. ഒരു പ്രത്യേകതരം "ഈസ്റ്റി"ൻെറ സഹായത്താൽ അതു പഞ്ചസാരയിൽനിന്നു് ഉല്പാദിപ്പിക്കപ്പെടുന്നു. സ്വീഡനിലാണു് ആദ്യമായി ഡെക്സ്ട്രൻ ഉണ്ടാക്കിയതു്. അവിടെയും ഇംഗ്ളണ്ടിലും



കഴിഞ്ഞ ഏതാനും വർഷങ്ങളായി അതു വിജയപ്രദമായി ഉപയോഗിച്ചുവരികയാണു്.

അമേരിക്കൻ ശാസ്ത്രജ്ഞന്മാർ ഡെക്സ്ട്രനിൽറേഡിയത്തിൻെറ ശക്തിയുള്ള കാർബൺ പരമാണുക്കൾ പ്രവേശിപ്പിച്ചു് ശരീരത്തിൽ ഡെക്സ്ട്രൻെറ ഗതി മനസ്സിലാക്കിയിട്ടുണ്ടു്. പഞ്ചസാരയിൽനിന്നും നിർമ്മിച്ചുവരുന്ന കൃത്രിമ പ്ലാസ്മാകളുടെ പ്രാകൃത മൂല്യങ്ങൾ കണ്ടുപിടിക്കുവാനായി അമേരിക്കൻ ശാസ്ത്രജ്ഞന്മാർ ലോകത്തിൻെറ വിവിധ ഭാഗങ്ങളിലുമുള്ള സസ്യങ്ങളെ ഗവേഷണവിധേയമാക്കി പഠനം തുടരുകയാണു്. ഈ ഗവേഷണഫലങ്ങൾ ഓരോ രാജ്യത്തിനും അതതിനു സ്വായത്തമായുള്ള സസ്യങ്ങളിൽനിന്നും കൃത്രിമ പ്ലാസ്മാകൾ ഉല്പാദിപ്പിക്കുന്നതിനു് മാർഗ്ഗനിർദ്ദേശം ചെയ്യുമെന്നു പ്രതീക്ഷിക്കപ്പെടുന്നു.

കൂടുതൽ അറിയപ്പെട്ടിട്ടുള്ളതും അമേരിക്കയിൽ പരീക്ഷണദശയിൽ ഉപയോഗിച്ചുവന്നതുമായ കൃത്രിമ പ്ലാസ്മാ "ജലാററിൻ" ആണു്. ഇതിൽ പ്രധാനമായുള്ളതു് "ഓക്സിപോളി ജലാററിൻ" എന്ന പദാർത്ഥമാണു്. മൃഗങ്ങളുടെയും മനുഷ്യരുടെയും അസ്ഥികളിൽനിന്നു് ഇതു നിർമ്മിക്കാമെന്നു കണ്ടുപിടിച്ചിട്ടുണ്ടു്.

വിപുലമായ തോതിൽ പരീക്ഷണവിധേയമായിട്ടുള്ള കൃത്രിമ പ്ലാസ്മാ പി. വി. പി. ആണു്. 1940—ൽ ജർമ്മനിയിൽ ആണു് ഇതു് ആദ്യമായി കണ്ടുപിടിച്ചതു്. രണ്ടാം ലോക മഹായുദ്ധത്തിൽ ഹിററ്ലറുടെ സൈന്യങ്ങൾ ഇതു വിജയപ്രദമായി ഉപയോഗിച്ചിട്ടുണ്ടു് എന്നു യുദ്ധനിരീക്ഷണകേന്ദ്രങ്ങൾ വെളിപ്പെടുത്തിയിട്ടുണ്ടു്. കഴിഞ്ഞ പത്തു കൊല്ലങ്ങളായി യൂറോപ്യൻ രാജ്യങ്ങളിൽ ഇതു പ്രചാരത്തിലിരിക്കുന്നു. "അസറോൺ", "ഫോർമാൽഡിഹൈഡ്" "അമ്മോണിയാ" എന്നിവ ഒരു പ്രത്യേക രീതിയിൽ സംയോജിപ്പിച്ചാണു് ഇതു നിർമ്മിച്ചുവരുന്നതു്. അതിൻെറ നിർമ്മാണത്തിനു പ്രത്യേകമായ സംവിധാനങ്ങളും ഉയന്ന അഭ്യസനം ലഭിച്ച സാങ്കേതിക വിദഗ്ദ്ധന്മാരും ആവശ്യമാണു്.

അമേരിക്കയിലെ ദേശീയ ഗവേഷണ സമിതിയുടെ നേതൃത്വത്തിൽ കൃത്രിമ പ്ലാസ്മാകളെപ്പററി നടത്തിവരുന്ന ഗവേഷണങ്ങളിൽ അമേരിക്കൻഗവൺമെൻറു, റെഡ്ക്രോസ് തുടങ്ങിയ സംഘടനകളും അതീവതാല്പര്യം പ്രകടിപ്പിക്കുന്നുണ്ടു്. മനുഷ്യൻെറ ആരോഗ്യസന്ധാരണ വിഷയത്തിൽ ഈ നവീന കണ്ടുപിടിത്തം വളരെ സഹായകമായിഭവിക്കുമെന്നു നമുക്കു ന്യായമായി പ്രതീക്ഷിക്കാം.

—ooo—

ചെറുകഥ

# ബാ ല്യ കാ ല സ ഖി

സായന്തനാരുണന്റെ ചെങ്കതിരുകൾ പശ്ചിമചക്രവാളത്തിന്റെ ഹൃദന്തത്തിലേയ്ക്കൂടിഞ്ഞു കൂടി. കുങ്കുമാഭയണിഞ്ഞ ഗഗനതലത്തിൽ നിന്നും ചുമപ്പൻ രശ്മികൾ ജനലിങ്കലൂടെ മുറിയിൽ ചുമരു ചുംബിച്ചൊതുങ്ങിനിന്നു. അങ്ങങ്ങകലെ, ആ തെങ്ങിൻതലപ്പുകൾക്കും ഇടയിലൂടെ, അന്തിമാർക്കനെ ചൊകചൊകന്ന തക്കാളിപ്പഴം പോലെ ഉയർന്നുകാണാം. ഏകാന്തതയിൽ കൗതുകമുള്ള ആ അസ്തമനവും വീക്ഷിച്ചു ഞാനങ്ങിനെ ഇരുന്നു. അതു മെല്ലെ മെല്ലെ താഴോട്ടടിവെച്ചടിവെച്ചിറങ്ങുകയാണ്. സുന്ദരമായ സായാഹ്നം! എനിക്കു കണ്ണിനെ പറിച്ചെടുക്കാൻ തോന്നിയില്ല. ബലമായി അതവിടെ തറച്ചുനിൽക്കയാണ്.

ഞങ്ങളുടെ പടി കടന്ന് പടിഞ്ഞാമ്പുറത്തേക്ക് ഒരു സ്ത്രീ കടന്നുപോയി. അവളുടെ എളിയിൽ ഒരു കുട്ടിയുണ്ടായിരുന്നു; അവന്റെ കൈയിലൊരു ചെമ്പരുത്തിപ്പൂവും. ഞാൻ സൂക്ഷിച്ചുനോക്കി. എന്തോ കണ്ടുപരിചയമുണ്ട്. പക്ഷേ അവൾ പെട്ടെന്നു കൺമുൻപിൽനിന്നും ഒഴിഞ്ഞുമാറി, നിഴൽപോലെ. എനിക്ക് ആളെ അത്ര തിരിഞ്ഞില്ല. ഏതോ ഒരു സ്ത്രീ. മുസ്ലീം യുവതിയാണവൾ. ഒററ നോട്ടത്തിൽ അതു ഞാൻ കണ്ടുപിടിച്ചു.

അടുക്കളയിൽ നിന്നു സംസാരം കേൾക്കാം.

"....ശ്ശ്....ഞമ്മള്....ചെല്ലൂല"

"പിന്ന്യല്ലെ! ആമിന അങ്ക്ട് ചെല്ല്. നാളെപ്പൊ!....ഓ,..'....ഒരു നാണം!!.. .."

ആമിന! ഹോ, അതവളായിരിക്കും. ആ 'കേയ്ങ്ങ്പ്യയ്ങ്ങീത്.' ഇത്ര വേഗം അവൾ വളർന്നുകഴിഞ്ഞോ? ആ ഒക്കത്തിരിക്കുന്ന....? മകനായിരിക്കാം.

"ഒന്നെയ്തിച്ച് തന്നാമതി."

"എനിക്കു മനസ്സില്ല. നിന്നെ പഴേപ്പാടെ കടിച്ചുതിന്നോന്നുല്യ.."

"ബേണ്ട....ഞാഞ്ചെല്ലൂല."

"അതേയ്, ചേ....ട്ടാാ......"

"എന്തോ, സുമതി?"

"ദേ, ആമിന വിളിക്കിണ്!"

"ഏതാമിന....?"

**ടി. എസ്. മാധവൻ, വല്ലച്ചിറ**

മറുപടിയില്ല! ഞാനാവർത്തിച്ചു:

"ഏതാമിന?"

"എന്റെ വായവിടാൻ. ങ്ഹാ!...."

"പാത്തുമ്മെടെ......"

"പണ്ടത്തെ ആ കെയ്ങ്ങ്പ്യയ്ങ്ങീതോ?"

"അതേ. ആ 'ശൂട്ടകേയ്ങ്ങ്' തന്നെ."

ആമിനയും സുമതിയും പൊട്ടിച്ചിരിച്ചു. കുപ്പിവളകളുടെ ശബ്ദവും ചിരിയും കുഴഞ്ഞുമറിഞ്ഞു. അതിനിടയിൽ ആമിനയുടെ പരിഭവവും പിറുപിറുപ്പും കേൾക്കാമായിരുന്നു. ചിരിയമർത്തി, ആമിനയുടെ കയ്യും പിടിച്ചു വലിച്ചു സുമതി പുറത്തേക്കു വന്നു. ഞാനും ഊറിയൂറി ചിരിക്കുകയായിരുന്നു. എന്റെ മുമ്പിൽ ആമിന തലതാഴ്ത്തി നമ്രമുഖിയായി നിന്നു. അവൾ നിശ്ശബ്ദയും ചിന്താഗ്രസ്തയും ആയിരുന്നു. ആ നീണ്ടഴകാർന്ന കൺപോളകളിൽ അഴലിന്റെ മഹാഭാരം പററിപ്പിടിച്ചിട്ടുണ്ട്. ചെററകന്നു നിന്നു സുമതി വിജയഭാവത്തിൽ വായ് പൊത്തിച്ചിരിച്ചു.

ഒപ്പം കളിച്ചും ചിരിച്ചും വളർന്ന ഞങ്ങൾ!—എന്തുകൊണ്ടവൾ ശിരസ്സു കുനിച്ചുനിന്നു? എനിക്കു കരച്ചില് വന്നു. എന്നെ അവൾ മറന്നുപോയിക്കാണും! അല്ലെങ്കിൽ അവളൊരു പെണ്ണാണെന്നും' ഞാനൊരാണാണെന്നുമുള്ള ബോധം അവൾ മനസ്സിലാക്കിക്കാണും. ആ ഒരകൽച്ച എന്നെ നോവിച്ചു—നൊമ്പരം കൊള്ളിച്ചു,

"എന്തുവേണം ആമിനേ?"

"ഇതിന്മേലവൾടെ മാപ്ളേടെ അഡ്രസ്സ് ഒന്നെഴുതിക്കൊടുക്കാൻ."

സുമതിയാണ് പറഞ്ഞത്. ആമിന തട്ടമുയർത്തി ഒന്നു നോക്കുക മാത്രം ചെയ്തു.

ഒരു കവർ എന്റെ നേരേ സുമതി എടുത്തിട്ടു. മേൽവിലാസമുള്ള ഒരു തുണ്ടുകടലാസ്സും. അശ്രദ്ധമായി ഞാനതിൽ മിഴിയോടിച്ചു. അക്ഷരങ്ങൾ തിരിഞ്ഞില്ല. മനോരാജ്യത്തിൽ ഞാൻ മുഴുകുകയായിരുന്നു. ആ കാലങ്ങൾ! ആമിന എന്റെ പ്രാണസഖിയായിരുന്ന ആ പഴയ കാലങ്ങൾ!! അവളെ ഓർത്തും, ഞാനവളുടേതുമായിരുന്ന

ആ മധുരവസന്തം മാഞ്ഞു. കാലത്തിന്റെ മുരടിച്ച കൈപ്പത്തി ഞങ്ങളെ അന്യോന്യം അടർത്തിയെടുത്തു. ഞങ്ങൾക്കിരുവർക്കുമിടയിൽ അഗാധമായൊരു വിടവ്. നീറി നീറിപ്പടരുന്ന വേദന കുടികൊള്ളുകയാണതിൽ. ഞങ്ങൾ അന്യരായി. ഇന്നവൾ എന്റെ അരികത്തു വരുവാൻ പോലും ലജ്ജിക്കുന്നു. ഞാൻ ചിന്തിച്ചുകൊണ്ടിരുന്നു. എന്റെ ഓർമ്മകൾ ഭൂതകാലത്തിന്റെ താളുകളിലേക്കു നീളുകയാണ്. പേ പിടിച്ച എന്റെ സ്മരണകൾ അവയെല്ലാം ചിക്കിപ്പെറുക്കി പരിശോധിക്കാൻ തുടങ്ങി. മധുരമുള്ളൊരു വേദന എന്റെ ചിത്തത്തിലൂറിക്കൂടി.

ഞാനോർമ്മിക്കുകയാണ്:—

അന്നു് ആമിനക്കു് പത്തുപന്ത്രണ്ടു വയസ്സു കാണും. നാട്ടുമ്പുറത്തുള്ള ആ ചെറിയ പാഠശാലയിൽ വെച്ചാണു ഞാനവളെ ആദ്യമായി കണ്ടതു്. അങ്ങിനെ ഞങ്ങൾ പരിചയപ്പെട്ടു. ഞങ്ങൾ പഠിച്ചിരുന്നതും ഒരേ ക്ലാസ്സുകളിലാണ്. ആമിന എന്നേയും, ഞാനവളേയും ഇഷ്ടപ്പെട്ടിരുന്നു.

ഇരുപുറവും നെൽക്കതിർ വിളഞ്ഞുനിൽക്കുന്ന ആ പച്ചച്ച പാടവരമ്പിലൂടേ, തെങ്ങും, കവുങ്ങും നിറഞ്ഞ പറമ്പരികിൽ കൂടി, പല പല ഊടുവഴികളും പിന്നിട്ടു വേണം അവളുടെ വീട്ടിലെത്താൻ. കൊച്ചു മത്സ്യങ്ങളും, തവളക്കുഞ്ഞുങ്ങളും ഓടിച്ചാടി കളിക്കുന്ന നിരവധി ചെറുതോടുകളും അററക്കുഴകളും ചാടിക്കടക്കണം. അവിടെയാണ്, അവളുടെ വീണിടിഞ്ഞ ചെററപ്പുര! അച്ഛന്റേയും അമ്മയുടേയും കണ്ണുതെററിച്ചു പലപ്പോഴും ഞാനവിടെ പോയിട്ടുണ്ടു്.

നാലാംക്ലാസ്സുവരെ അവൾ പഠിച്ചു. പിന്നെ തുടർന്നു പഠിക്കാൻ കഴിഞ്ഞില്ല. നാലാംതരവും പൂർത്തിയായിട്ടല്ല, അവൾ പഠിപ്പവസാനിപ്പിച്ചതു്. പഠിക്കാൻ കഴിഞ്ഞില്ല. സാമ്പത്തികാവശത തന്നെ ആയിരുന്നു കാരണം. അതിനു ശേഷമാണ് അവൾ കച്ചവടം തുടങ്ങിയതു്. ഒരു നല്ല വരുമാനവും അതിൽ നിന്നുണ്ടായി. ഒരു കൊച്ചു ഗൃഹസ്ഥയായി. ആ ആദായം കൊണ്ടവൾ വീടു പുലർത്തി.

സ്കൂൾപടിക്കലായിരുന്നു വില്പനസ്ഥലം. ഒരു മുറവും, അതിന്നടിയിലൊരു നാലുമൂലക്കൊട്ടയും—അതാണവളുടെ സാമഗ്രികളുടെ ആ

കത്തുക. ആ കുട്ടയും മുറത്തിനും മുമ്പിൽ കുനിഞ്ഞിരുന്ന് അവൾ കിഴങ്ങു വിൽക്കും.

x x x

ഒരുടഞ്ഞ സ്ലെയിററ് കീറിപ്പറിഞ്ഞ ചാക്കുസഞ്ചിയിലിട്ടാണ് അവൾ സ്കൂളിൽ വരിക. പുള്ളികളുള്ള ആ മുഷിഞ്ഞ പാവാടയും; ചുമന്ന പൈപ്പിങ്ങു വച്ച ആ നാറുന്ന വെള്ളബ്ലൗസും ഞാൻ മറന്നിട്ടില്ല. എണ്ണയുടേയും വിയർപ്പിന്റേയും മണം അവളുടെ മുടിക്കെട്ടിൽ നിന്നും പുറപ്പെടാറുണ്ട്. ആമിന തലയിൽ കെട്ടാറുള്ള ആ ചെറിയ ടവ്വലും ക്രമാധികം അഴുക്കു പുരണ്ടതായിരിക്കും. എങ്കിലും ഞാനവളെ ഇഷ്ടപ്പെട്ടു. അവൾ ഉടഞ്ഞ സ്ലെയിററുപെൻസിൽ കടം ചോദിക്കുമ്പോൾ അതു കൊടുക്കാൻ എനിക്കൊരുദ്വേഷമാണ്. ഒന്നു ചോദിച്ചാൽ രണ്ടുമൂന്നു മുറി ഞാൻ കൊടുക്കും.

മാമ്പഴം തുടങ്ങിയാൽ എനിക്കു ക്രാറാടാണ്. അവളുടെ പുസ്തകസഞ്ചിയിൽ രണ്ടുമൂന്നെണ്ണം വീതം അവൾ കൊണ്ടുവരും. ഒന്നുകിൽ മാമ്പഴം; അല്ലെങ്കിൽ പഴുത്ത പേരക്കാ. രണ്ടാലൊന്നായിരിക്കും. അതെനിക്കുള്ളതാണ്. വേറെ ആർക്കും അതിൽ പങ്കില്ല. എനിക്കു മാത്രം. അതു ഞാൻ അവളുടെ മുമ്പിൽ വച്ചുതന്നെ തിന്നണം. തിന്നില്ലെങ്കിൽ അവൾക്കു രസമില്ല. വേവലാതിപ്പെടും; ഖേദിക്കും. അതുകൊണ്ട്, അവൾ കാൺകെത്തന്നെ ഞാനതു കറുമുറാ കടിച്ചുതിന്നും.

"നന്നോ?" അവൾ ചോദിക്കും.

"ഉം."

"ഞ്ഞീം ഒരുപാട് കൊണ്ടരാം".

ഞാൻ സമ്മതിക്കും. പിന്നേയും അവൾ കൊണ്ടുവരും. ആരും അറിയാതെ എനിക്കു തരും. ഞാനതു തിന്നും. അവൾ സംതൃപ്തി കൊള്ളും.

ആമിനയുടെ കാതുകുത്തുകല്യാണത്തിനു് എന്നെ പ്രത്യേകം ക്ഷണിച്ചു. ചില അസൌകര്യങ്ങൾ നിമിത്തം എനിക്കു ചെല്ലാൻ പററിയില്ല. അവൾ ഒരുപാടു പരാതിപ്പെട്ടു. പിണക്കം നടിച്ചു.

സ്കൂളിൽ വരുമ്പോൾ ഇടയ്ക്കിടെ ആമിനയുടെ മുഖം വാടി വിളർത്തിരിക്കുന്നതു കാണാം. അതെനിക്കു സങ്കടകരമാണ്. അവളുടെ വിളറിയ കവിൾത്തടങ്ങൾ കാണുമ്പോൾ ചിലപ്പോൾ ഞാൻ ആരായും.

"ആമിനയ്ക്കെന്താ ഇന്ന്?"

"ങ്ങൂഹും...."

"എന്നോടു ആമിന പറയില്ലേ?"

"ന്ന് കഞ്ഞീണ്ടാർന്നില്ല!..." അവൾ പറയും. പിന്നെ ഞാനൊന്നും ചോദിക്കാറില്ല. അങ്ങിനെ ചോദിക്കുമ്പോൾ അകാരണമായി അവളുടെ നീലനയനങ്ങൾ നനയുന്നതു ഞാൻ കാണാറുണ്ട്. അതെന്റെ ജിജ്ഞാസയ്ക്കു പൂർണ്ണവിരാമമിട്ടു.

സ്കൂളിലേക്കു ഞങ്ങളൊപ്പമാണു പോവുക. ഞാനവളേയോ, അവളെന്നേയോ കാത്തുനിൽക്കും. മടങ്ങുകയും അങ്ങനെ തന്നെയാണ്. മാർദ്ദവമുള്ള ഏതോ ബന്ധം ഞങ്ങളെ അടുപ്പിച്ചു. നാളുകൾ നീങ്ങുന്തോറും അതു ഗാഢഗാഢം ഒട്ടിപ്പിടിക്കുകയാണ്.

ദിവസങ്ങൾ കഴിഞ്ഞുകൊണ്ടിരുന്നു.

അന്ന് എന്റെ മനസ്സു വേദനിച്ചു. ഒരുഷാറും എനിക്കില്ലായിരുന്നു. ആമിന ഇരിക്കാറുള്ള ആ ബഞ്ചുതല ഒഴിഞ്ഞുകിടക്കുകയാണ്. ഞാൻ അവിടേക്കു നോക്കിയ പാടേ കണ്ണു കവിഞ്ഞൊഴുകി. ബാക്കിയുള്ളവരറിയാതെ അതു മറച്ചുപിടിച്ചു. എന്നിൽ വിവരിക്കാനാവാത്ത ഒരു പുകച്ചിലനുഭവപ്പെട്ടു. മാസ്റ്റർ പറയുന്നതൊന്നും അന്നെനിക്കു മനസ്സിലായില്ല. വെറും പ്രതിമപോലെ ഞാനവിടെ ഇരിക്കുന്നുണ്ടെന്നു മാത്രം. എന്റെ തലച്ചോറ് ആകെ വിങ്ങുകയാണ്. അദ്ധ്യാപകന്റെ ഏതു ചോദ്യങ്ങൾക്കും ചൊറുചൊറുക്കോടെ മറുപടി പറയുന്ന ആ ബാലിക എവിടെ? ഞാനവളെ ഓർത്തു. പിന്നെയാരും ആമിനയെ അന്വേഷിച്ചില്ലായിരിക്കാം.

ഒരാഴ്ചയോളവും കൂടി കഴിഞ്ഞു. ആമിന വന്നില്ല. ഒരു ദിവസം അദ്ധ്യാപകൻ ഞങ്ങളോടു പറഞ്ഞു:—

"ആ ആമിനേടെ പേരു വെട്ടുമെന്നു പറയണം. ആരാ അവളുടെ അടുത്തുള്ളാള്?"

ഞാൻ എഴുന്നേററു നിന്നു.

"മറക്കരുത്, പറയണം; കേട്ടോ?"

"പറയാം."

ഞാനിരുന്നു.

x x x

അന്നു മൂവന്തിനേരത്തു ഞാൻ ആമിനയെ കണ്ടു. അവൾ പലചരക്കുകടയിൽ പോവുകയാണ്.

"ന്നെ...മാഷ് ചോയ്ച്ചു?" ആമിന ചോദിച്ചു.

"ഉവ്വ്! എന്താ വരാത്തെ?"

"ഞാമ്പടിക്കിണില്ല."

"....ഇല്ലേ? എന്താ ആമിനേ?"

"............."

"എന്താ പഠിക്കാത്തെ?"

"ഞ്ഞൊട്ട് കെയ്ങ്ങ് ബിക്കാൻ പോവാ...."

അവൾ നടന്നു. ഞാൻ ചലനമററു നിന്നു. എന്തുകൊണ്ട് ആമിന പഠിക്കുന്നില്ല? അവൾക്കിഷ്ടമല്ലേ പഠിക്കാൻ?

കാലണയ്ക്കുപ്പും, ഒരു മുക്കാലിനു മുളകും വാങ്ങീട്ട് ആമിന വേഗം തിരിച്ചുവന്നു.

"ആമിനയ്ക്കു പഠിക്കാൻ രസമല്ലേ?"

"....മ്മിണി മോഹോണ്ട്!"

"പിന്നെന്താ?....."

"ബാപ്പേം, ഉമ്മേം പറഞ്ഞിഞ്ഞി ബേണ്ടാന്ന്!"

ഞാൻ മൂകനായി.

പിറ്റേന്നു മുതൽ ആമിന കച്ചവടക്കാരിയായി. നല്ല സാമർത്ഥ്യമുണ്ട്, അവൾക്കതിന്. പല തരക്കാരും വരുന്നതാണ്. ആരോടും 'ഏനവും തരവും' നോക്കി അവൾക്കു പെരുമാറാനറിയാം. മിടുക്കത്തിയാണവൾ! എല്ലാവരും അങ്ങനെ പറഞ്ഞു.

"ക്കേ......യ്ങ്ങ്.........വ്യയ്ങ്ങീതേയ്....."

"അസ്സല് ശൂട്ടുള്ള കൊള്ളിക്കേയ്ങ്ങ്...."

ക്ലാസുമുറിയിലേക്കു സ്കൂൾപാതക്കലെ ആ വിളി ഉയർന്നു കേൾക്കും. തത്സമയം ഞാൻ ഞെട്ടപ്പെടും. ആരും അതു ശ്രദ്ധിക്കാറില്ല. അവർ എല്ലാം ജാഗ്രതയായി പാഠം പഠിച്ചുകൊണ്ടിരിക്കും. ആമിന എന്ന പെൺകുട്ടി ക്ലാസ്സിൽ നിന്നും പോയതിൽ ആർക്കുമൊരു വിമ്മിഷ്ടവുമുള്ളതായി തോന്നിയില്ല. പതിവിലും കവിഞ്ഞ് ഒരു മാറ്റവും ഇല്ലായിരുന്നു. പ്രത്യേകമായൊന്നും സംഭവിച്ചിട്ടില്ലാത്ത മാതിരി.

പള്ളിക്കൂടം വിട്ടാൽ ഞാൻ ആമിനയെ സമീപിക്കും. സുഖവിവരങ്ങളാരായും. ഞങ്ങളുടെയൊക്കെ ഒന്നിച്ചു പഠിക്കാൻ പറ്റാത്തതിൽ അവൾക്കു നിസ്സീമമായ വിഷാദമുണ്ട്. എന്തു ചെയ്യാം! "അള്ളാവിന്റെ നിശ്ചയം......" അവൾ പറയും. അവളോടൊപ്പം ഞാനും ദുഃഖിച്ചു. കുറച്ചു കഴിയുമ്പോൾ മണിയടിക്കുന്നതു കേൾക്കും. അസ്വാസ്ഥ്യത്തോടെ ഞാൻ പിരിഞ്ഞുപോകും.

അന്ന് ആമിന ചിന്താമഗ്നയായിരുന്നു. മരപ്പാവ പോലെ, ആവി പാകുന്ന ആ കിഴങ്ങുമുറത്തിനു മുമ്പിൽ തൂങ്ങിപ്പിടിച്ചിരുന്നു. മൂണ്ടും ചൊടിയുമില്ല. അവളുടെ മുഖസരോജത്തിൽ തിങ്ങിനിന്ന വിഷാദഭാരം എന്നെ നോവിച്ചു. അവളുടെ കണ്ണുകൾ കലങ്ങിച്ചുവന്നിട്ടുണ്ട്. ഞാനടുത്തുചെന്നു. അവളതറിഞ്ഞില്ല. ഏകാഗ്രതയിൽ ലയിച്ചിരിക്കുകയാണവൾ!

'ആമിനേ......"ഞാൻ മന്ദം വിളിച്ചു.

അവൾ ഞെട്ടിയുണർന്നു.

"എന്താ ഓക്കണേ?"

"ഒന്നുല്ല!...."

ആ കണ്ണുകൾ നിറഞ്ഞൊഴുകി. ഉടുപ്പിന്റെ തുമ്പുകൊണ്ട് അവൾ കണ്ണീർ തുടച്ചു. അതോടൊപ്പം അനിയന്ത്രിതമായൊരു തേങ്ങലും!

"ആ....മി....നേ...."

ഒരു നെടുവീർപ്പായിരുന്നു ഉത്തരം.

വീണ്ടും ഞാൻ വിളിച്ചു.

"ആമിനേ—"

"ഉ..ം..."

"എന്നോടു പറ."

അവൾ മിണ്ടിയില്ല. അസഹ്യമായ എന്തോ ഒന്ന് അവളെ കാർന്നുകാർന്നു തിന്നുകയാണ്. മനക്കാമ്പുവരെ നീങ്ങിച്ചെല്ലുന്ന മൂർച്ചയുള്ള ഒരായുധം ആ തളിർസമാനമായ ഹൃദയത്തിലൂടെ താഞ്ഞുകയറുകയായിരുന്നു. ഭാവിയുടെ അനിശ്ചിതത്വത്തിൽ ആ ലോലമാനസം സ്പർശിക്കപ്പെടുകയാണ്. ജീവിതത്തിലെ കൊടുമ്പിരികൊള്ളുന്ന വിഷമപ്രശ്നങ്ങളോട് അഭിമുഖീകരിക്കുകയാണ്. ഏതുമേതും അറിയാത്ത പാവം!

"ആ....മി....നേ...." ഞാൻ വിളിച്ചു. എന്റെ ശബ്ദമിടറി.

"ന്തേ"

"പഠിക്കാഞ്ഞിട്ടാണോ?"

"–അ-ല്ല-"

"—പിന്നെന്താ?"

"ഒരു സൊഖോല്യ. ബാപ്പാക്ക് സോഖേടായിട്ട് കെടപ്പാ!"

ഞാനൊന്നു നടുങ്ങി.

"എന്നു തൊടങ്ങി?"

"മ്മിണി നാളായ്!!"

അന്നുച്ചതിരിഞ്ഞു സ്കൂൾ വിട്ടപ്പോൾ ആമിന അവിടെ ഉണ്ടായിരുന്നില്ല. ഉൽക്കണ്ഠാകുലമായ എന്റെ കണ്ണുകൾ അവളെ അവിടമെങ്ങും പരതി. ശൂന്യമായ മാഞ്ചുവട്! അവളന്നു നേരത്തെ പോയി. ആമിനയുടെ ബാപ്പയ്ക്കു ദീനം കൂടുതലായിരിക്കും. ഞാൻ വിചാരിച്ചു. ഒന്നുപോയി കണ്ടുവരണം. അതിനു ഞാൻ തിടുക്കപ്പെട്ടു. വെമ്പലോടെ ക്ഷണത്തിൽ ഗൃഹത്തിലെത്തി.

വൈകുന്നേരം അവിടെ പോയി. ഞാൻ ചെന്നപ്പോൾ ആമിന തേങ്ങിത്തേങ്ങി കരയുകയായിരുന്നു. അവളുടെ അനിയത്തി കതീശക്കുട്ടിയും വിമ്മിക്കരഞ്ഞിരുന്നു. എന്തിന്? എന്തിനവർ കരയുന്നു? ഞാനകത്തു കടന്നു. ഒരു പഴകിയ കൈതോലപ്പായിൽ അവരുടെ പ്രിയപ്പെട്ട ബാപ്പുട്ടി ചുരുണ്ടുകൂടി കിടന്നിരുന്നു. ഒരു വലിയ ചിരട്ടയിൽ പകുതിയോളവും മണ്ണു നിറച്ച്, അതിൽ നിറയെ കഫം തുപ്പിവെച്ചിരിക്കുന്നു. ആ ഞരക്കവും, മൂളലും! അക്കാഴ്ച കരുണാർഹമായ രംഗം. തലയിണ ചോര പുരണ്ട കഫത്തിൽ കുതിർന്നിട്ടുണ്ട്: വീർപ്പുമുട്ടിക്കുന്ന ദുർഗ്ഗന്ധം അവിടെ വായുവിൽ കെട്ടിനിന്നു.

ഏങ്ങിയേങ്ങി ആ വൃദ്ധൻ ചുമച്ചു. അയാളുടെ പൊള്ള ചങ്കു വീർത്തുമുട്ടി. ശ്വാസോച്ഛ്വാസം തടസ്സപ്പെട്ടു. കണ്ണു രണ്ടും തുറിപ്പിച്ച് വീണ്ടും അനുകമ്പാർഹം അയാൾ കുരച്ചു. അയ്യോ, ഭീകരമായ ഒരവസ്ഥ! ശ്വാസംമുട്ടലോടേ അയാൾ വിളിച്ചു.

"—ടീ—കഴ്—തേ—"

വിക്കി വിക്കി അവൾ വിളി കേട്ടു.

ആമിന ഓടിച്ചെന്നു. ആ കഫം നിറഞ്ഞ ചിരട്ടയെടുത്തു ബാപ്പയുടെ നേർക്കു നീട്ടി. കൈകു

ത്തി കമിഴ്ന്നിരുന്ന് അയാൾ അതിൽ തുപ്പി. ആ ഉണങ്ങിയ ചുണ്ടുകൾക്ക് ഇരുകോണിലും കൂടി രക്തം ചേർന്ന ഒട്ടുന്ന തുപ്പൽ ഒഴുകിനിന്നു. ആമിന കൊച്ചുവിരലുകൾ കൊണ്ട് അതു തുടച്ചു ചിരട്ടയിലിട്ടു. രോഗിയുടെ വാരിയെല്ലുകൾ വേഗവേഗം ഉയർന്നും താണുമിരുന്നു. യന്ത്രം പോലെ അതു തുടർന്നു.

സന്ധ്യ മയങ്ങിയിരുന്നു. പൊള്ളിപ്പുളയുന്ന കദനക്കൂമ്പാരവുമായി ഞാനവിടെ നിന്നും കണ്ണുനീരോടെ ഇറങ്ങിപ്പോന്നു.

കുഞ്ഞിമോനു് മീൻകച്ചവടമായിരുന്നു. തലമുറ തലമുറയായി, തോൽമാറി തോൽമാറിപ്പോന്ന ഒരു തൊഴിലാണതു്. കുഞ്ഞിമോന്റെ ബാപ്പയ്ക്കും, അതിന്റെ ബാപ്പയ്ക്കും, പിന്നെ അതിന്റെ, പിന്നേയും പിന്നേയും – – – – അങ്ങിനെയങ്ങിനെ ഒട്ടുവളരെ തലമുറകൾ മീൻകാവു ചുമന്നാണു് ഉപജീവിച്ചതു്. കുഞ്ഞിമോനും മീൻകാവു ചുമന്നു. 'ഒണക്കമീൻ' നിറച്ച കാവും തോളത്തെടുത്തു്, കാറിനേക്കാളും വേഗത്തിൽ അയാൾ നടക്കും; കിതപ്പുകൂടാതെ.

അന്തിക്കു്, ചെമ്മണ്ണു പാറിയ കാലുകളും, മടക്കിക്കുത്തിയ കള്ളിമുണ്ടും, ഒഴിഞ്ഞ കാവും, വിയർത്ത ശരീരവുമായി കുഞ്ഞിമോൻ ചാളയിലെത്തും. മീൻനാറുന്ന പണം ആ മടിക്കുത്തിലുണ്ടാവും. പുലർച്ചെ കടപ്പുറത്തുപോയി മീനും വാങ്ങി വീണ്ടും യാത്രയായി. രാവും പകലും ആവിധം കഴിഞ്ഞുപോകും. കാവെടുത്ത തഴമ്പു്, ജീവിതമുദ്രപോലെ, ആ ചുമലുകളിൽ തടിച്ചുകാണാം.

അങ്ങനെ ഇരുമ്പുപോലുള്ള ആ മനുഷ്യനാണു് മരണക്കിടക്കയിൽ തകർന്നുകിടക്കുന്നതു്. അസൂയാവഹമായ തണ്ടും തടിയും ഉണ്ടായിരുന്ന അയാൾ എല്ലും തോലുമായവശേഷിച്ചു. കണ്ണു കുഴിഞ്ഞും കവിളൊട്ടിയും വികൃതമായി. അങ്ങിനെ അവസാനം, കുഞ്ഞിമോൻ അല്ലലേറിയ ജീവിതത്തോടു തന്നെ അന്ത്യയാത്രപറഞ്ഞു. ആമിനയും കതീശക്കുട്ടിയും അനാഥകളായി—നിരാധാരരായി!

അതിനുശേഷത്തെ വിവരങ്ങളൊന്നും ഞാനറിയാറില്ല. ഉപരിപഠനാർത്ഥം നാട്ടുവിട്ടകലേണ്ടിവന്നു.

× X X

"ഞാമ്പോണു് – – – "

മേൽവിലാസമെഴുതിയ ലക്കോട്ടെടുത്തുകൊണ്ടു ആമിന പറഞ്ഞു.

"ദ് പെട്ടീലിടണം. ഞാമ്പോവാ – – "

"സുഖമാണോ ആമിനേ?"

"അം – – – "

"സെയ്തുമുഹമ്മദ് വരാറുണ്ടോ?"

" – – മ്മിണി കൂട്ടമ്പെ' – – "

"സ്വഭാവം പിടിച്ചു. അല്ലേ?"

" — — — — "

അവൾ നാണംകുണുങ്ങി; പുഞ്ചിരിവിരിഞ്ഞു കീഴ്ച്ചുണ്ടു മൃദുവായി കടിച്ചമർത്തി. ഒരു നീണ്ട നെടുവീർപ്പിൽ അവളുടെ മാറിടം ഉയർന്നു താണു.

"എത്രപെട്ടെന്നാ ആമിനയൊക്കെ വലുതായിപ്പോയതു്. ഇന്നാളുവരേം ചെറുതായിരുന്നു– – –"

അവൾ കുറക്കാരിയല്ലെന്ന മട്ടിൽ, കീഴോട്ടുനോക്കി നിന്നതേയുള്ളു. തെല്ലുകഴിഞ്ഞു് അവൾ പറഞ്ഞു

"—മ്പിന്നെക്കാണാം."

അവൾ നടന്നു, പലകുറി പിന്നോക്കം തിരിഞ്ഞുനോക്കിക്കൊണ്ടു്.

ആമിന!

അവൾ പട്ടിണിപ്പാവയായിരുന്നു!! – –

ജീവിക്കാൻ ഗതിയടഞ്ഞവളായിരുന്നു!!! – – –

ആരുമില്ലാത്തവളും ആയിരുന്നു!! – – –

ഇന്നവൾ അണിഞ്ഞിരിക്കുന്നതു് പുതിയ തുണികളും തട്ടവുമാണു്. ആ ഇട്ടുങ്ങിയ അരയിൽ നിറയെ കിങ്ങിണി, കാതു തിങ്ങെ പുത്തൻ അലിക്കത്തുകൾ! – – ഒരു കൊച്ചുധനിക.

"ഏയ് – – കേയ്ങ്ങ്പുയ്ങ്ങീതേ – – – "

ഞാൻ അങ്ങനെ ഒന്നു വിളിച്ചുനോക്കി. അവളതു കേട്ടു് തട്ടം നീക്കി തിരിഞ്ഞുനോക്കി.

"ഓ – – – കല്യാക്കണ്ട. – – "

അവൾ നടന്നുനടന്നു് അപ്രത്യക്ഷയായി. നോക്കെത്താവുന്ന ദൂരം ഞാനവളെ പിൻതുടർന്നു. എന്റെ മാമ്പഴക്കാരിയും, പേരയ്ക്കാക്കാരിയും, സഹപാഠിനിയും കളിത്തോഴിയും—എല്ലാം ആയ ആമിന!

"ഈശ്വരാ! അച്ഛനില്ല്യാണ്ടിരുന്നതു് ഭാഗ്യം." സുമതിയുടെ ആശ്വാസം അതായിരുന്നു.

"ഉണ്ടെങ്കിലെന്താ?"

"ആമിനേനെ കണ്ണു സൃഷ്ടിച്ചോടം കണ്ടൂട."

"കാരണം?"

"അവളു് പെണ്ണുകെട്ടാണ്ടു് പെറ്റോ!"

"അപ്പോൾ സെയ്തുമുഹമ്മതോ?"

"അയാളാ! ഒട്ടവു് അയാളും പാട്ടിനു് പോയി. ദൂരെ എവിടെങ്ങാണ്ടു് ഉള്ളതാ."

"എന്നിട്ടിപ്പൊ ആമിന എങ്ങിനെ ജീവിക്കുന്നു?"

"ആ കതീശക്കുട്ടിക്കും – – വ –യറി–ലൊ–ണ്ടു്!!! – – "

ആഴമേറിയ, കനത്ത നിശ്ചലത! അതർത്ഥഗർഭമായിരുന്നു.

# അമ്മായിഅമ്മ

സാധാരണക്കാരുടെ ചിന്താഗതിയിലൂടെ ഒരു അമ്മായിഅമ്മയെ ഒന്ന് ചിത്രീകരിച്ചുനോക്കാം. നിങ്ങളുടെ ഭർത്താവിനും കുട്ടികൾക്കും വേണ്ടി മാത്രമല്ല നിങ്ങൾ ഒട്ടും സ്നേഹത്തോടേ വീക്ഷിക്കാത്ത അമ്മായിഅമ്മയ്ക്കുവേണ്ടിയും ഗൃഹഭരണം നടത്തുന്നവരിൽ ഒരാളാണല്ലോ നിങ്ങൾ. എന്നാൽ 'അമ്മായിഅമ്മ' എന്ന പദം ഉച്ചരിക്കുമ്പോൾ തന്നെ നിങ്ങളിൽ ഉളവാകുന്ന മുഖഭാവം എനിക്ക് നല്ലപോലെ മനസ്സിലാക്കാം. നിങ്ങളുടെ മേൽ മാത്രമല്ല വീട്ടിലുള്ള എല്ലാററിലും അധികാരവും ശ്രദ്ധയും ചെലുത്തുന്ന ഏകവ്യക്തിയായ അമ്മായിഅമ്മയുടെ ഭരണത്തിൻ മുമ്പിൽ വെറും ഒരു മരപ്പാവയെപ്പോലെ വർത്തിച്ചുവരുന്ന ഒരുവളായിരിക്കുമല്ലോ നിങ്ങൾ. ഇങ്ങനെ നിങ്ങൾ തമ്മിലുള്ള ബന്ധത്തെപ്പററി പറയാനാണെങ്കിൽ ധാരാളമുണ്ട്.

ശരി, ഈ പറഞ്ഞതുപോലെ അത്ര ഭയപ്പെടേണ്ട ഒരാളാണോ അമ്മായിഅമ്മ? നിങ്ങൾ അവരെ ഒന്ന് ശരിക്ക് പഠിക്കേണ്ടതായുണ്ട്. അത് മിക്കവരും ഇഷ്ടപ്പെടാത്ത ഒരു സംഗതിയാണ്. അവർ നിങ്ങളുടെ പ്രകൃതി മനസ്സിലാക്കി അതുപോലെ അവസരം നോക്കി പ്രവർത്തിച്ചുകൊള്ളണമെന്നാണ് മിക്കവരും വിചാരിച്ചിരിക്കുന്നത്. നിങ്ങളുടെ വശം അമ്മായിഅമ്മമാർ മനസ്സിലാക്കണമെന്ന് നിങ്ങൾ ഉദ്ദേശിക്കുന്നതുപോലെ അവരെ മനസ്സിലാക്കാൻ നിങ്ങളും ശ്രമിക്കുന്നുണ്ടോ എന്ന് ഒന്ന് നോക്കുക. ഇത് നിങ്ങളുടെ ഉൽകൃഷ്ടവിദ്യാഭ്യാസത്തെ കുറിക്കുന്നു. അമ്മായിഅമ്മയുടെ ദുരിതങ്ങളും പ്രയാസങ്ങളും നിങ്ങൾ നല്ലപോലെ മനസ്സിലാക്കാതെ എപ്പോഴും "എന്റെ കഷ്ടപ്പാടും സ്വാതന്ത്ര്യമില്ലായ്മയും പ്രായക്കുറവും മനസ്സിലാക്കി ഈ അമ്മ എന്താണ് എന്നോട് പെരുമാറാത്തത്" എന്നിങ്ങനെ ദേഷ്യമെല്ലാം അടക്കി പിറുപിറുത്ത് നടന്ന് കാലം കഴിയുന്നത് വെറും മടയത്തരമാണ്.

ഈ ഒതുക്കിവച്ചിരിക്കുന്ന ഈർഷ്യയും വെറുപ്പും നിങ്ങളെത്തന്നെ അരിശം പിടിപ്പിക്കയും നിങ്ങളറിയാതെ അമ്മായിഅമ്മയുടെ മുമ്പിൽ ദിവസം പലതവണ അത് വെളിപ്പെടുത്തുകയും ചെയ്യും. മനഃശാസ്ത്രപരമായി, അടക്കിപ്പിടിച്ചിരിക്കുന്ന ഏതു വികാരവും ഏതു വിധേനയെങ്കിലും വെളിപ്പെടാതെ തരമില്ല. അതുകൊണ്ടാണ് യാതൊരു കാരണവും കൂടാതെ ചില സന്ദർഭങ്ങളിൽ കോപപരവശയായി നില്ക്കുന്ന നിങ്ങളുടെ അമ്മായിഅമ്മയുമായി ഇടപെടേണ്ടിവരുന്നത്. നിർദ്ദോഷിയായ നിങ്ങളുടെമേൽ ഇത്ര കഠിനവാക്കുകൾ ഉപയോഗിക്കുന്ന ഈ അമ്മയെ നിങ്ങൾ വെറുക്കാനും തുടങ്ങുന്നു. ഇതിനെല്ലാം കാരണക്കാരി നിങ്ങളും കൂടെയാണെന്ന വസ്തുത നിങ്ങൾക്ക് ഒട്ടും മനസ്സിലാവുകയില്ല. അഭ്യസ്തവിദ്യരായ നിങ്ങൾ ഒരിക്കലും ഇങ്ങനെ പെരുമാറിയാൽ പോരാ.

അമ്മായിഅമ്മ നിങ്ങളെ മനസ്സിലാക്കുന്നില്ലെന്നുള്ളത് ശരിതന്നെ. എന്നാൽ അത് ഒരു പ്രത്യേക സംഗതിയായി നാം ഗണിക്കണം. ഒന്നാമത് അവർ നിങ്ങളെക്കാൾ പ്രായക്കൂടുതലുള്ളവരും ലോകപരിചയമുള്ളവരുമാണ്. രണ്ടാമത്, ഇങ്ങനെയുള്ള കാര്യങ്ങളിൽ മനഃശാസ്ത്രപരമായി മററുള്ളവർ മുന്നിട്ട് പ്രവർത്തിക്കണമെന്ന് കരുതാതെ നിങ്ങൾ തന്നെ പ്രയോഗത്തിലാക്കണം. അപ്പോൾ പൊന്തിവരുന്ന വഴക്കുകളും വെറുപ്പുകളും താനേ ശമിച്ചുകൊള്ളും.

ഏതായാലും പ്രായക്കുറവ് നിങ്ങൾക്കാണല്ലോ. അന്യോന്യം മനസ്സിലാക്കി പ്രവർത്തിക്കേണ്ട ചുമതലയും,—അഥവാ അവർ എന്തെങ്കിലും നീരസപ്പെട്ടു പറഞ്ഞാൽ അത് ക്ഷമ ക്കേണ്ടതും—നിങ്ങൾ തന്നെയാണ്.

തന്റെ ഓമനപ്പുത്രൻ അവളിൽനിന്നകന്നു എന്ന് തോന്നുമ്പോൾ ഏതൊരമ്മയ്ക്കും വലിയ മനഃപ്രയാസം തോന്നും. നിങ്ങളുടെ മകൻ നിങ്ങളെക്കാൾ കൂടുതൽ മറെറാരു സ്ത്രീയെ സ്നേഹിക്കുന്നത് കാണുമ്പോൾ എങ്ങിനെ വേദന തോന്നുമെന്നാലോചിക്കുക. തത്വശാസ്ത്രം മാത്രം പറഞ്ഞതുകൊണ്ട് കാര്യമായില്ല. സാധാരണ ചിന്താഗതിയിലൂടെ നോക്കണം. അവന്റെ സ്വമനസ്സാലെ പോകുന്നതാണെങ്കിലും, ഏതോ ഒരു ക്രൂര സ്ത്രീ തന്റെ മകനെ വശീകരിച്ചെടുക്കുന്നതായി മാത്രമേ നിങ്ങൾക്ക് കാണാൻസാ

ധിക്കും. ഇതുതന്നെയാണു് നിങ്ങളുടെ അമ്മായിഅമ്മയുടെയും നില. അവരുടെ മകനെ നിങ്ങൾ കൈവശമാക്കുന്നുവെന്നാണു് അവർക്കു് അനുഭവത്തിൽ തോന്നുന്നതു്. ഇതവർക്കു് ഒട്ടും സഹിക്കാൻപാടില്ലാത്ത വേദനയുളവാക്കുന്നു. അവളുടെ മകന്റെമേലുള്ള അവകാശം നഷ്ടപ്പെടുന്തോറും ആ വീട്ടിലുള്ള എല്ലാവരുടെമേലും എല്ലാററിലും തന്റെ അധികാരം കൂടുതൽ കൂടുതൽ വീണ്ടെടുക്കണമെന്നാഗ്രഹിക്കുന്നു. ഇതു മനഃശാസ്ത്രപരമായി ഉണ്ടാകാവുന്ന ഒരു പ്രത്യാഘാതമാണു്.

മരുമക്കൾ കുറേക്കൂടി വിവേകബുദ്ധിയോടേ പെരുമാറിയാൽ തങ്ങളുടെ അമ്മായിഅമ്മമാരെ ഇങ്ങനെ അധികാരചിത്തയാക്കാതിരിക്കാൻ സാധിക്കും. ഭർത്താവിനു് നിങ്ങളുടെ മധുവിധുകാലം കഴിഞ്ഞാല്പിന്നെ നിങ്ങൾ ഒരു ഭാര്യയാണെന്നു തന്നെയല്ല ഒരു മാതാവും കൂടെയായിത്തീരുന്നു. അതെങ്ങനെയെന്നു നിങ്ങൾ ചോദിക്കുമായിരിക്കും. ശരി, നിങ്ങൾ ഓരോരുത്തരുടെയും അനുഭവങ്ങൾ വിശകലനം ചെയ്തുനോക്കുക.

ഒരു മാതാവിന്റെ സ്ഥാനം നിർവ്വഹിക്കുന്നതിനു് നിങ്ങൾ അറിയാതെ തന്നെ ഭർത്താവിന്റെ മേൽ ചില അവകാശങ്ങൾ സ്ഥാപിക്കുന്നു. ഇതു് യഥാർത്ഥത്തിൽ നിങ്ങൾ വരുന്നതിനു് മുമ്പു് അയാളുടെ മാതാവു് നിർവ്വഹിച്ചുകൊടുത്തിരുന്നതായിരിക്കണം. അതു് ആ മാതൃപുത്രവാത്സല്യത്തിനു് മാററു കൂട്ടിക്കൊണ്ടിരുന്നതാണു്. ഇപ്പോൾ താൻ ജീവിച്ചിരിക്കുമ്പോൾ തന്നെ സ്വപുത്രനു് വേറൊരാൾ ആ സ്ഥാനത്തേക്കു് വന്നിരിക്കുന്നുവെന്ന വസ്തുത മിക്ക മാതാക്കൾക്കും അസഹ്യമാണു്. നിശ്ചയമായും ഇതൊരു വെറും മടയവിചാരംതന്നെ! എങ്കിലും ഈ വേദനകൊണ്ടു് തന്റെ മകന്റെ ഭാര്യ എന്ന നിലവിട്ടു് തന്റെ സ്ഥാനം അപഹരിക്കാൻ വന്ന ഒരുവളായി മാത്രമേ ആ സാധു അമ്മയ്ക്കു് കാണാൻ സാധിക്കയുള്ളു. തന്റെ അവകാശങ്ങൾ അധീനപ്പെടുത്താൻ വരുന്നവരെ ആട്ടിപ്പായിക്കാൻ സാധാരണ എല്ലാവരും ചെയ്യാറുള്ളതുപോലെ തങ്ങളാൽ കഴിയുന്നതു്, അവരും പ്രയോഗിക്കുന്നതിൽ അതിശയിക്കാനില്ല. അപ്പോൾ നിങ്ങളുടെ ജീവിതം ദുരന്തദുരിതസമ്പൂർണ്ണമാകുന്നതിൽ ഒട്ടും അത്ഭുതപ്പെടേണ്ട.

എന്നാൽ കുറേച്ചെല്ലു മനസ്സിലാക്കാ

ന്നുള്ള കഴിവും വിവേകബുദ്ധിയും ഉള്ളവർക്ക് ഈ വിഷമസ്ഥിതികളെ നിഷ്പ്രയാസം തരണംചെയ്യാം. ഭർത്താക്കന്മാരുടേമേൽ അധികാരം ചെലുത്താതിരിക്കുക. നിങ്ങളിലുളവാകുന്ന മാതൃവികാരങ്ങൾ അടക്കി ഒരു സാക്ഷാൽ ഭാര്യയ്ക്കു യോജിച്ചതുപോലെ മാത്രം ഭർത്താവിനോട്ട് പെരുമാറുക. മാതൃസ്നേഹവും പത്നീസ്നേഹവും തമ്മിൽ വളരെ അന്തരമുണ്ട്. മാതൃസ്നേഹം എപ്പോഴും ജീവിതത്തിൽ അധികാരം ചെലുത്തുന്നു. അതേസമയം പത്നീസ്നേഹം ജീവിതത്തിൽ പങ്കാളിയായി വർത്തിക്കുന്നു. അതുകൊണ്ട് യഥാർത്ഥത്തിൽ നിങ്ങളുടെ ഭർത്താവിനെ നിങ്ങൾ സ്നേഹിക്കുന്നുണ്ടെങ്കിൽ നിശ്ചയമായും അയാളുടെ കൂടെ എല്ലാററിലും ഒരുപോലെയുള്ള പങ്കുവഹിക്കണം. അപ്പോൾ അമ്മായിഅമ്മയെ കരുതുന്നതും ഒരുപോലെയായിരിക്കണം.

നിങ്ങളുടെ സ്നേഹം ഇത്തരത്തിലല്ലെങ്കിൽ അതു് വെറും സ്വാർത്ഥബുദ്ധി മാത്രമാണ്. കുററപ്പെടുത്തുന്നതു് നിങ്ങൾക്ക് ഒട്ടും ഇഷ്ടമില്ലായിരിക്കും. എന്നാൽ ഈ സ്വഭാവം നിങ്ങളേത്തന്നെയല്ല, നിങ്ങളുടെ സ്നേഹസ്വരൂപനായ ഭർത്താവിന്റെ ജീവിതംകൂടെ ഭയങ്കര വിഷമസ്ഥിതിയിലാക്കും. നിങ്ങളുടെ സ്നേഹം ഭർത്താവിനോടു മാത്രമായി പരിണമിച്ചാൽ നിങ്ങളുടെ ഭർത്താവിനെ സ്നേഹിക്കുന്ന പലരേയും നിങ്ങൾ വിട്ടകലുന്നു. അയാൾ സ്നേഹിക്കുന്ന എല്ലാററിനെയും എല്ലാവരെയും നിങ്ങൾക്ക് വെറുപ്പും പുച്ഛവുമാണെന്നു വന്നാൽ ഭർത്താവു് നിങ്ങളെയും വെറുക്കാൻ ഇടയുണ്ട്. നിങ്ങൾ മററുള്ളവരെ സ്നേഹിച്ചതനുസരിച്ചാണ് മററുള്ളവർ നിങ്ങളെയും സ്നേഹിക്കുന്നതു്. നിങ്ങളുടെ മക്കൾ വളൎന്നുവരുമ്പോൾ അവർ നിങ്ങളെ സ്നേഹിക്കാതെവന്നാൽ ആരെയും പഴിക്കാനില്ല. കാരണം നിങ്ങളുടെ സ്നേഹം ഭർത്താവിന്റെ പരിധി വിട്ടുകന്നില്ല. കുട്ടികൾ പോലും സ്നേഹിക്കപ്പെട്ടിട്ടില്ലായിരിക്കാം. അതു് ഒട്ടും നല്ലതല്ല. ഭർത്താവിന്റെ സ്നേഹം മുഴുവനും നിങ്ങൾക്ക് ലഭിക്കണമെന്നായിരിക്കണം. അങ്ങനെയുള്ളവരുടെ മനഃസ്ഥിതി വീട്ടിലുള്ള എല്ലാ സുഖസൗകര്യങ്ങളും നിങ്ങൾക്കനുയോജ്യമാംവിധമായിരിക്കണമെന്നായിരിക്കും ആഗ്രഹവും—അതു്കാലത്തിനു പററിയ ചിന്താഗതിയല്ല. വല്ല നോവലുകളും സിനിമകളും മററും കണ്ടു് അതിന്റെ പ്രേമഭാവനയിൽ മാത്രം ലയിച്ചിരുന്നാൽ നിങ്ങൾ നിങ്ങളെത്തന്നെ നശിപ്പിക്കയായിരിക്കും ചെയ്യുന്നതു്. ലോകത്തിൽ നിങ്ങളുടെ കാര്യം മാത്രം ചിന്തിച്ചു് മററുള്ളവരുടെ അവശ്യങ്ങളും അഭീഷ്ടങ്ങളും വകവെച്ചുകൊടുക്കാതെ ജീവിച്ചാൽ, അമ്മായി അമ്മയല്ലെങ്കിൽ വേറെ പലരും നിങ്ങളുടെ സ്വാർത്ഥജീവിതത്തെ തുറുമാറാക്കാൻ ഉണ്ടാകുമെന്നുള്ളതിനു് സംശയമില്ല. മററുള്ളവർക്കുവേണ്ടിക്കൂടെ ജീവിക്കാൻ ഒരുക്കമുള്ള ഒരു സ്ത്രീക്ക് തന്റെ അമ്മായിഅമ്മയുമായി യോജിച്ചുപോവാൻ വലിയ പ്രയാസം കാണുകയില്ലായിരിക്കും.

നിങ്ങൾ ഒരു മരുമകളാണെന്നു് എപ്പോഴും ഓർമ്മയുണ്ടായിരിക്കുമല്ലോ. എന്നാൽ അതേസമയംതന്നെ ഒരു മകളുടെ സ്ഥാനത്തായിരിക്കണം നിങ്ങൾ അവരോടു് പെരുമാറുന്നതു്. വീട്ടിലെന്നല്ല ലോകത്തിലൊരിടത്തും നിങ്ങളുടെ സ്ഥാനം ആരും നിയമിച്ചുതരുന്നതല്ല. അവനവന്റെ പെരുമാററവും നയവുംകൊണ്ടു് ല

ളിക്കുന്നതാണ്. അതുകൊണ്ട് ഒരു മകളെപ്പോലെ ഭർത്താവിന്റെ അമ്മയുടെ അടുക്കൽ വളരെ സ്നേഹത്തോടും സന്തോഷത്തോടും കഴിയണം. അവരെ സ്വന്തം അമ്മയെപ്പോലെ കരുതി അവർക്കും സ്വന്തം മകളാണെന്നു തോന്നത്തക്കപോലെ നിങ്ങൾ പെരുമാറുക. എന്നാൽ നമ്മുടെ ഈ അമ്മായിഅമ്മപ്രശ്നം എത്ര സുഗമമായി പരിഹരിക്കാം.

ഒരു മകളെപ്പോലെ അമ്മായിഅമ്മയുടെ അടുക്കൽ പെരുമാറുന്നതെങ്ങിനെയാണ്? ഒന്നാമത് നിങ്ങൾ നിങ്ങളുടെ അമ്മയുടെയടുക്കൽ സംസാരിക്കുന്നതുപോലെ, രഹസ്യങ്ങൾ മറച്ചുവെയ്ക്കാതെ വളരെ സ്നേഹത്തോടെ എല്ലാകാര്യങ്ങളും പറകയും നിങ്ങളുടെ സംശയങ്ങളും വിഷമതകളും അവരെ പറഞ്ഞു ധരിപ്പിക്കയും ചെയ്യണം. ഇതു് വെറുതെ നടിച്ചാൽ തന്നെ പോരാ ആത്മാർത്ഥമായി പെരുമാറുകതന്നെ വേണം. ഭർത്താവിന്റെ സഹോദരിമാരോട് വളരെ സ്നേഹമായും പ്രായംചെന്നവരെങ്കിൽ അവരോട് വിനയപൂർവ്വമായും പെരുമാറണം. അവർക്ക് ഒരു എതിരാളി എന്ന നിലവരുത്തരുത്. അവരുടെ സുഖദുഃഖങ്ങളിൽ ഒരുപോലെ പങ്കുകൊള്ളണം.

നിങ്ങൾക്ക് എവിടെയെങ്കിലും പോകണമെന്നാഗ്രഹമുണ്ടെങ്കിൽ അതിനെപ്പറ്റി അമ്മയുടെ അഭിപ്രായംകൂടി അറിഞ്ഞശേഷം ഭർത്താവിനോട് ചോദിക്കുക. എവിടെയെങ്കിലും പോയി വന്നാൽ വർത്തമാനങ്ങൾ അമ്മയെ പറഞ്ഞു കേൾപ്പിക്കുക. എന്തെങ്കിലും സാധനം വേണമെങ്കിൽ അതിനെപ്പറ്റി ആദ്യം അമ്മയോട് ആലോചിക്കുക. നിങ്ങളുടെ വസ്ത്രധാരണം, മുടികെട്ട്, ആഭരണങ്ങൾ ഈവക ചെറിയ സംഗതികളിൽ പോലും അമ്മയുടെ ഇഷ്ടങ്ങൾ കൂടെ അറിഞ്ഞ് അതുപോലെ ചെയ്യാൻ നോക്കുക. നിങ്ങളുടെ ഇഷ്ടം അമ്മയെ പറഞ്ഞു മനസ്സിലാക്കി അതു് പ്രയോഗത്തിൽ വരുത്താൻ അനുവാദം ചോദിച്ചു വാങ്ങിയശേഷം മാത്രം ചെയ്യുക. ഇങ്ങനെ നിങ്ങളുടെ അമ്മയോട് ചോദിക്കുകയും പറയുകയും ചെയ്യുന്നതുപോലെ തന്നെ ചെയ്താൽ നന്ന്. അതുപോലെ തന്നെ അമ്മായിഅമ്മമാർ ഒന്നു ശാസിക്കയോ ഉപദേശിക്കുകയോ ചെയ്യുമ്പോൾ അതിനെ വിനയപൂർവ്വം കേൾക്കയല്ലാതെ മറുത്ത് സംസാരിക്കാതെയിരിക്കണം.

ഈ അമ്മായിഅമ്മ കടുവായല്ല, കടിച്ചുതിന്നുകയില്ല- വിഴുങ്ങുകയുമില്ല. പിന്നെ നിങ്ങൾ എന്തു ഭയപ്പെടാനാണ്? പിന്നെ അവരും മനുഷ്യരാണ്. കുറവും കുററവും അവരിലും കാണും. പക്ഷെ നി

ങ്ങൾ അതു നന്നാക്കാൻ നോക്കേണ്ട ആവശ്യമില്ല. അവരുടെ കുററങ്ങൾ മാറുള്ളവരോട് പറഞ്ഞ് പരാതിപ്പെടുകയുമരുത്. 'പറഞ്ഞതുകൊണ്ട് യാതൊരു ഗുണവും' ഉണ്ടാകാൻപോകുന്നില്ല— മറിച്ച് ദോഷമേ ഉണ്ടാകയുള്ളു. വീട്ടിൽ വഴക്കും സ്പർദ്ധയും കൂടി കൂടി ഒരു സ്വൈരവും കാണുകയില്ല. നിങ്ങളെക്കാൾ പ്രായംചെന്ന അമ്മയുടെ സ്വഭാവം നന്നാക്കി കൊണ്ടുവരുന്നതിനേക്കാൾ എളുപ്പം നിങ്ങൾ വീട്ടിലെ പരിതസ്ഥിതിക്കനുയോജ്യമായി പ്രവർത്തിക്കുകയെന്നതാണ്.

# യന്ത്രസഹായംകൊണ്ടുള്ള മുട്ടയടവയപ്പ്

എം. എസ്. പി. നായർ

ചരിത്രാതീതകാലം മുതൽ കോഴി, താറാവു മുതലായ പക്ഷികളെ മനുഷ്യൻ ഇണക്കി വളർത്തി വന്നിരുന്നുവെങ്കിലും ഒരു വ്യവസായമെന്ന നിലയിൽ അതു രൂപംപ്രാപിക്കുവാൻ തുടങ്ങിയിട്ട് ഏതാണ്ടു മൂന്നു ദശാബ്ദത്തോളമേ ആയിട്ടുള്ളു. പക്ഷികളെ വളർത്തി, അവയുടെ അണ്ഡങ്ങൾ ശേഖരിച്ച്, അവററയെത്തന്നെ അടയിരുത്തി മുട്ട വിരിക്കുന്ന സമ്പ്രദായം ഇന്നും നാട്ടിൻപുറങ്ങളിൽ സർവസാധാരണമാണ്. എന്നാൽ ജന്തു ജീവിതത്തിന്റെ വിവിധ വശങ്ങളെപ്പററി മനുഷ്യനുള്ള ശാസ്ത്രീയ ജ്ഞാനം അഭിവൃദ്ധിപ്പെട്ടതോടെ, കോഴിവളർത്തൽ ഒരു നല്ല വ്യവസായമെന്ന നിലയിൽ നാൾക്കുനാൾ പുഷ്ടി പ്രാപിച്ചുവരികയാണ്. ഇന്നാകട്ടെ ആയിരക്കണക്കിനു മുട്ടകൾ ഒരേസമയം അടവയ്ക്കുവാൻ വേണ്ട സജ്ജീകരണങ്ങളോടുകൂടിയ വൻകിട യന്ത്രങ്ങൾ വിവിധ മാതൃകകളിൽനിർമ്മിച്ചു പ്രവർത്തനം നടത്തിവരുന്നു. ഇതു വാസ്തവത്തിൽ ഒരു വിപ്ളവകരമായ മാററം തന്നെയാണെന്നു സമ്മതിച്ചേ തീരൂ.

അടവയ്പ്പു യന്ത്രങ്ങളുടെ ആവിർഭാവത്തോടെ കോഴിവളർത്തൽ വ്യവസായത്തിനു സിദ്ധിച്ചിട്ടുള്ള പുരോഗതിയും, വിശിഷ്യ, അതിന്മേൽ നമുക്കു കൈവന്നിട്ടുള്ള നിയന്ത്രണശക്തിയും അപരിമേയമാണത്രേ. കോഴികളെ വളർത്തുക, അണ്ഡങ്ങൾ അടവയ്ക്കുക തുടങ്ങിയ വിവിധ ജോലികൾ ഒരാൾ തന്നെ ഇന്നു നിർവഹിക്കേണ്ടതില്ല. പകരം ഏതെങ്കിലും ഒരു ജോലിയിൽ മാത്രം കൂടുതൽ ശ്രദ്ധ പതിപ്പിക്കുന്നതിനും ആ തുറയിൽ നല്ല ലാഭവും പ്രശസ്തിയും സമ്പാദിക്കുന്നതിനും ഒരുവനു കഴിയുന്നു. എന്നാൽ എന്താണു നമുക്കീ യന്ത്രംകൊണ്ടു വിശേഷാൽ ഗുണങ്ങളുള്ളതു? ഇതില്ലെന്നാലും മുട്ടകൾ വിരിയുകയില്ലേ തീർച്ചയായും. പക്ഷേ അതു മാത്രമല്ല യന്ത്രോപയോഗംകൊണ്ടു നാം സാധിക്കുന്നതു്. ഒരു കോഴിയെക്കൊണ്ട് ഒരു പ്രാവശ്യം അതിന്റെ വലിപ്പമനുസരിച്ചു പത്തോ പതിനഞ്ചോ മുട്ടകൾ അടവയ്പ്പിക്കുവാൻ കഴിഞ്ഞേക്കാം. എന്നാൽ ഇതിന്റെ അനവധി മടങ്ങു ജോലി ഒരേ സമയം ഒരു യന്ത്രംകൊണ്ടു കൂടുതൽ വിജയകരമായും കുറഞ്ഞ ചെലവിലും നിർവഹിപ്പിക്കുവാൻ പ്രയാസമില്ല. വിശേഷിച്ച് എല്ലാവിധ കാലാവസ്ഥകളിലും യന്ത്ര സഹായമുണ്ടെങ്കിൽ മാത്രമേ മുട്ടയടവയ്ക്കുവാൻ കഴിയുകയുള്ളു.

## അടവയ്പു യന്ത്രങ്ങൾ

വ്യാവസായികമായി പുരോഗമിച്ചിട്ടുള്ള പല പാശ്ചാത്യരാജ്യങ്ങളിലും വിവിധ രീതിയിലുള്ള അടവയ്പ്പു യന്ത്രങ്ങൾ നിർമ്മിച്ചു വരുന്നു. കൂടാതെ ഓരോ യന്ത്രവും തെററു പററാതെ ഉപയോഗിക്കാനുള്ള മാർഗ്ഗങ്ങൾ സവിസ്തരം പ്രതിപാദിച്ചുകൊണ്ടുള്ള ചെറു ലേഖനങ്ങളും യന്ത്രത്തോടൊപ്പം ലഭിക്കുന്നതാണ്: വൈദ്യുത ശക്തിയോ, എണ്ണയുപയോഗിച്ചുണ്ടാക്കാവുന്ന ശക്തിയോ, ചൂടു ജലമോ, ചൂടുള്ള വാതങ്ങളോ ഉപയോഗിച്ചു യന്ത്രങ്ങളുടെ പ്രവർത്തനത്തിനാവശ്യമുള്ള ചൂടുണ്ടാക്കുവാൻ കഴിയുന്നു. വളരെയധികം മുട്ടകൾ അടവയ്ക്കുവാനുണ്ടെങ്കിൽ മാത്രമേ യന്ത്രങ്ങൾ ഉപയോഗിക്കുവാൻ തുനിയേണ്ടതുള്ളു എന്നസംഗതി വിസ്മരിച്ചുകൂടാ.

പത്തടിയിൽ കുറയാതെ ഉയരമുള്ളതും ചുവരുകളുടെ മുകൾഭാഗത്തായി ജനാലകൾ പണിതിട്ടുള്ളതും വിശാലമായ വാതിലുകൾ ഉള്ളതുമായ മുറികൾക്കുള്ളിൽ വേണം യന്ത്രങ്ങൾ സ്ഥാപിക്കേണ്ടതു്. എന്നു മാത്രമല്ല, മുറിക്കുള്ളിലെ ചൂടു് 70°—75° F ആയിരിക്കേണ്ടതാണ്.

### ഉപയോഗിക്കേണ്ട മുട്ടകൾ

മലിനമായ തോടോടു കൂടിയ മുട്ടകൾ ഒരിക്കലും അട വയ്ക്കുവാൻ ഉപയോഗിച്ചുകൂടാ. എന്തെന്നാൽ ഈ മാലിന്യങ്ങൾ മുട്ടകൾ വിരിഞ്ഞു കഴിയുമ്പോൾ, കുഞ്ഞുങ്ങളുടെ ആരോഗ്യത്തിനു ഹാനി വരുത്തുവാൻ കാരണമായേക്കാം. മുട്ടകൾ കഴുകി വൃത്തിയാക്കുന്നതിനിടയിൽ പലപ്പോഴും അവയ്ക്കു കേടു സംഭവിക്കുന്നതായി കണ്ടുവരുന്നു. അടവയ്ക്കുവാനുദ്ദേശിക്കുന്ന അണ്ഡങ്ങൾ 60° F ചൂടുള്ള സ്ഥലത്തു കൃത്യം അറരം അടിയിൽ വരത്തക്കവണ്ണം കുലുക്കം തട്ടാതെ സൂക്ഷിക്കണം. ചൂടു കൂട്ടുകയോ കുറയുകയോ ചെയ്താൽ അതു പല തകരാറുകൾക്കും ഹേതുകമാകുന്നു.

അണ്ഡങ്ങൾ അടവയ്ക്കുവാൻ തെരഞ്ഞെടുക്കുമ്പോൾ താഴെ പറയുന്ന സ്വഭാവഗുണങ്ങൾകൂടി ഓർത്തുകൊള്ളണം.

1. ദുർബലമല്ലാത്തതും തടങ്ങളില്ലാത്തതുമായ തോട്.
2. മദ്ധ്യസ്ഥിതവും, വെള്ളയോടു വേർപെടാത്തതും, കേടു തട്ടാത്ത ബീജമുള്ളതുമായ ചുവന്ന കരു.
3. ഉറപ്പുള്ളതും ശുദ്ധവുമായ വെള്ളക്കരു.

ചില ഉപകരണങ്ങളുടെ സഹായത്തോടെ മേൽ പറഞ്ഞവയെല്ലാം എളുപ്പത്തിൽ കണ്ടുപിടിക്കാവുന്നതാണ്.

### മുട്ട വിരിയുവാൻ വേണ്ട ദിവസങ്ങൾ

പക്ഷികളുടെ ഇനഭേദമനുസരിച്ചു മുട്ട വിരിയുവാൻ വേണ്ട സമയവും വ്യത്യാസപ്പെടുന്നു. ചില ഉദാഹരണങ്ങൾ താഴെ കൊടുത്തിരിക്കുന്നു.

| | | |
|---|---|---|
| കോഴിമുട്ട | 21 | ദിവസം |
| താറാവ്, ടക്കി | 28 | „ |
| ഗിനി | 26—28 | „ |
| പാത്ത | 29—31 | „ |
| ഒട്ടകപ്പക്ഷി | 42 | „ |

### പ്രഥമ സംരംഭങ്ങൾ

അണ്ഡങ്ങൾ യന്ത്രത്തിനുള്ളിൽ വയ്ക്കുന്നതിനു മുമ്പായി പല പ്രധാന സംഗതികളും ചെയ്യേണ്ടതുണ്ട് യന്ത്രശുചീകരണമാണ് അവയിൽ ഏററവും ശ്രദ്ധേയമായുള്ളതു്. മുമ്പുപയോഗിച്ചതായ ഒരു യന്ത്രത്തിൽ പലതരം മാലിന്യങ്ങളും രോഗാണുക്കളും ഇടംപിടിച്ചിരിക്കുക പതിവാണ്. അതിനാൽ അവയെ നശിപ്പിക്കുകയെന്നതു് അത്യാവശ്യമത്രെ. ഇതിലേക്കായി ഉപയോഗപ്പെടുത്താവുന്ന രാസപദാർത്ഥങ്ങൾ വളരെയേറെ ഉണ്ടെങ്കി

ല്ലുംഒരു സാധാരണവസ്തുവാണ്ഫോർമാൽഡിഹൈഡ്എന്ന വാതകം.

പ്രത്യേകം നിർമ്മിച്ചിട്ടുള്ള ഒരു പാത്രത്തിൽ കുറേ പൊട്ടാസിയം പെർമാംഗനേററ് എടുത്ത്, പകാ ഘടിപ്പിച്ചിട്ടുള്ളതും നിർദ്ദിഷ്ടവുമായ ഒരു സ്ഥാനത്തായി യന്ത്രത്തിനുള്ളിൽ വയ്ക്കുക. അനന്തരം ഫോർമലിൻ എന്ന ദ്രാവകം അതിന്മേൽ വീഴ്ത്തുക. ഉടൻ തന്നെ അതിൽനിന്നും ഫോർമാൽഡിഹൈഡ് എന്ന വാതകം നിർഗ്ഗമിച്ചു പങ്കായുടെ സഹായത്താൽ യന്ത്രത്തിനകത്താകമാനം വ്യാപിക്കുകയും രോഗാണുക്കളെ നശിപ്പിക്കുകയും ചെയ്യുന്നു. കുറച്ചു കഴിയുമ്പോൾ ശക്തിയേറിയ അമോണിയാ ദ്രാവകം ഉപയോഗിച്ച് ആദ്യത്തെ വാതകത്തിന്റെ ശക്തികുറയ്ക്കേണ്ടതാണ്.

മേല്പറഞ്ഞ രാസപദാർത്ഥങ്ങൾ ഉപയോഗിക്കേണ്ട അളവു യന്ത്രത്തിന്റെ ഉള്ളിലെ അളവ് ആശ്രയിച്ചിരിക്കും. എല്ലാ യന്ത്രങ്ങൾക്കും ഒരേ വലിപ്പമല്ലാത്തതിനാൽ ഒരു പ്രത്യേക അളവിനെ അടിസ്ഥാനമാക്കുന്നതാണ് സൗകര്യം അതിനാൽ ഓരോ നൂറു ഘനയടിക്കും 3/5 ഔൺസ് പെർമാംഗനേററും, 1 1/6 ഔൺസ് ഫോർമലിനും, 1 2/3 ഔൺസ് അമോണിയായും ഉപയോഗിക്കാവുന്നതാണ്.

അതുപോലെ യന്ത്രത്തിനുള്ളിൽ വയ്ക്കുന്നതിനു മുമ്പായി മുട്ടകൾ $70°$ F ൽ ചിലർ 12 മണിക്കൂർ നേരം സൂക്ഷിക്കാറുണ്ട്. ഇതുകൊണ്ടുദ്ദേശിക്കുന്നതു മുട്ട യന്ത്രത്തിലേക്കു പകരുമ്പോൾ പെട്ടെന്നു ചൂടു വ്യത്യാസം ഉണ്ടാകാൻപാടില്ല എന്നതാണ്.

### ശ്രദ്ധേയമായ ചില സംഗതികൾ

യന്ത്രത്തിനുള്ളിലേക്കു മുട്ടകൾ പകർന്നു കഴിഞ്ഞാൽ പിന്നീടു ചെയ്യേണ്ട സംഗതികൾ അത്യന്താപേക്ഷിതങ്ങളും ബുദ്ധിശക്തിയും കൃത്യനിഷ്ഠയും ആവശ്യപ്പെടുന്നതുമാകുന്നു. ഒന്നാമതായി ദിവസേന മൂന്നു നാലു പ്രാവശ്യം മുട്ടകൾ തിരിച്ചു വയ്ക്കണം, എന്നാൽ മാത്രമെ അവയുടെ എല്ലാ ഭാഗത്തും ഒരുപോലെ ചൂടു തട്ടുകയുള്ളു. ഇങ്ങനെ ചെയ്യുവാൻ യന്ത്രത്തിനുള്ളിൽ തന്നെ വേണ്ട ഉപകരണങ്ങൾ തയ്യാർചെയ്തിട്ടുണ്ട്.

രണ്ടാമതായി ശ്രദ്ധിക്കേണ്ടതു യന്ത്രത്തിനുള്ളിൽ ശരിയായ വായുസഞ്ചാരമുണ്ടായിരിക്കണമെന്നുള്ളതാണ്. ഇങ്ങനെ വായുസഞ്ചാരമുണ്ടായിരുന്നാൽ മാത്രമെ വിരിഞ്ഞുകൊണ്ടിരിക്കുന്ന മുട്ടകൾക്കാവശ്യമുള്ള അമ്ളജനകം വിതരണം ചെയ്യുന്നതിനും ഇംഗാലാമ്ളവാതകം നിർമ്മാർജ്ജനം ചെയ്യുവാനും സാധിക്കുകയുള്ളു. കൂടാതെ ചൂടും ജലാംശവും നിയന്ത്രിക്കുവാനും അതു നല്ലവണ്ണം സഹായിക്കുന്നു.

അടുത്തതെങ്കിലും ഒട്ടും അപ്രധാനമല്ലാത്ത ഒന്നാണു യന്ത്രത്തിനുള്ളിലെ ജലാംശത്തിന്റെ അളവു യഥാസമയം നിയന്ത്രിക്കുകയെന്നതു്. അട വയ്ക്കുന്നതിനു മുമ്പ് ഒരു മുട്ടയുടെ തോടൊഴികെയുള്ള പദാർത്ഥത്തിന്റെ 73·7 ശ. മാ; ജലമുണ്ടായിരിക്കും. എന്നാൽ അട വച്ചു കഴിഞ്ഞതിനു ശേഷം കാലക്രമത്തിൽ 12—15 ശ. മാ.വരെ ജലാംശം നഷ്ടപ്പെടുന്നു. ഇതിൽ കൂടുതൽ ജലം നഷ്ടപ്പെട്ടുപോയാൽ അതു് ആപൽക്കരമാകുന്നു. തന്നിമിത്തം യന്ത്രത്തിനുള്ളിലുള്ള വായുവിലെ ജലാംശം ശരിയായി ക്രമീകരിക്കേണ്ടതാണ്.

ഇത്രയും പറഞ്ഞതുകൊണ്ട് ഈ വിഷമമേറിയ വ്യവസായത്തെപ്പററി സവിസ്തരമായി പ്രതിപാദിച്ചു കഴിഞ്ഞുവെന്നാരും കരുതേണ്ടാ. ഏതെങ്കിലും ഒരു ജോലിയിൽ ഇറങ്ങി പ്രയത്നിക്കുമ്പോൾ മാത്രമെ നമ്മെ അഭിമുഖീകരിക്കുന്ന വിഷമപ്രശ്ന പരമ്പരകൾ നമുക്കു മനസ്സിലാകുകയുള്ളു.

(ഈ വിഷയത്തെപ്പററി കൂടുതൽ വിവരങ്ങൾ അറിയണമെന്നുള്ളവർ, ശ്രീ എം. എസ്. പി. നായർ സെൻട്രൽ അഗ്രിക്കൾച്ചറൽ കോളജ്, പൂസാ, ന്യൂഡൽഹി 12 എന്ന വിലാസത്തിൽ എഴുതിച്ചോദിക്കുക.)

ചെറുകഥ

# പരാജയം

സരളരാമവർമ്മ

ശാരദയുടെ ദുശ്ശാഠ്യം ആദ്യം വീട്ടുകാരെ പൊട്ടിച്ചിരിപ്പിച്ചു. പിന്നെ അമ്പരിപ്പിച്ചു. പിന്നെ ശുണ്ഠിപിടിപ്പിച്ചു. ഇല്ലാതിരിക്കുമോ! എന്തൊരു വിഡ്ഢിത്തമാണവൾ പറയുന്നതു്! വിവാഹം വേണ്ടാപോലും! ആ വീട്ടിലാരും അതുവരെ പറയാത്തതാണതു്! അവിടത്തെ പെൺകുട്ടികളാരും 20 വയസ്സിനു മീതെ അവിവാഹിതകളായിരുന്നിട്ടില്ല. വലിയ സൌന്ദര്യധാമങ്ങളൊന്നുമല്ലെങ്കിലും ആ കുട്ടികൾക്കൊക്കെ നല്ല സംബന്ധക്കാർ തന്നെ വന്നു ചേർന്നു. പണ്ടങ്ങളും പണവും കെട്ടിക്കൊടുക്കേണ്ടി വന്നില്ല. ഉയർന്ന വിദ്യാഭ്യാസവും ഉന്നതപദവിയും വാഗ്ദാനം ചെയ്യേണ്ടി വന്നില്ല. മണിമാളികയും മിന്നുന്ന കാറും ആരും ആവശ്യപ്പെട്ടില്ല. ഇതൊന്നുമില്ലാതെ തന്നെ നല്ല തറവാട്ടുകളിൽനിന്നു നല്ല വരന്മാർ വന്നുചേർന്നു. തലയിലെഴുത്തു്!—അതു തന്നെ. ശാരദയുടെ കാര്യത്തിലും അങ്ങനെതന്നെ വരേണ്ടതാണു്; വരികയും ചെയ്യും. അപ്പോളല്ലേ അവളുടെ "ആദർശങ്ങളും" "സമുദായസേവനൌത്സുക്യ"വും, "സ്വാതന്ത്ര്യേച്ഛ"യും ഒക്കെ പുറത്തു വന്നതു്. "വല്ലവരും കൊണ്ടുവരുന്ന വല്ലവന്റേയും കഴുത്തിൽ തൂങ്ങി സ്വാതന്ത്ര്യം കളഞ്ഞു അടുക്കളേയും കുട്ടികളുമായി കഴിയാൻ" അവൾ വിചാരിച്ചിട്ടില്ലാ പോലും! ഒരു പുരുഷനേയും മൂന്നുനാലു കുട്ടികളേയും ശുശ്രൂഷിച്ചു ജീവിക്കയല്ലത്രേ അവളുടെ ജീവിതോദ്ദേശം! സമുദായത്തെ മുഴുവൻ സേവിക്കണം പോലും!

ഈ കൊച്ചുപെണ്ണിന്റെ തലയിൽനിന്നു വന്ന ആശയങ്ങൾ കേട്ടു് ആ പുരാതന ഗൃഹത്തിന്റെ തട്ടുപോലും പൊട്ടിച്ചിരിച്ചു. ഒരു ചെറിയമ്മ പറഞ്ഞു.

"ഓ സാരമില്ല. കുറച്ചു പഠിച്ചതിന്റെ ഊറ്റമാണു്!"

വേറൊരു ചെറിയമ്മ പറഞ്ഞു:

"നല്ലൊരാലോചന വന്നാൽ സമുദായ സേവനവും സ്വാതന്ത്ര്യേച്ഛയുമൊക്കെ പറക്കും! പ്രായം ഇതല്ലേ? പലതും തോന്നും!"

ഒരു സരസനായ അമ്മാവൻ ശാന്തനായി അവരെ സമാധാനിപ്പിച്ചു.

"നിങ്ങൾ പേടിക്കാതിരിക്കൂ. അവളുടെ ഞാണിന്മേൽക്കളിയൊന്നു കാണാം. ഒടുവിൽ സമ്മാനം വാങ്ങാൻ നിലത്തു തന്നെ വരുമല്ലോ."

എല്ലാവർക്കും ആ ഫലിതം ബോധിച്ചു. പക്ഷെ ശാരദയുടെ അമ്മയ്ക്കു മാത്രം നല്ല കുണ്ഠിതമുണ്ടായിരുന്നു. ശാരദ അവരുടെ ഏക പുത്രിയാണു്. അവളുടെ കെട്ടുകല്യാണവും തിരണ്ടുകല്യാണവും അവർ പൊടിപൊടിച്ചു കഴിഞ്ഞു. പുടമുറി അതിനൊക്കെ മകുടം ചാർത്തണമെന്നാണവർ മനസ്സുകൊണ്ടുറച്ചിരുന്നതു്. നല്ല ഒരാലോചന വന്നതുമാണു്. അപ്പോഴല്ലേ മകളുടെ ഈ ദുർവ്വാശി? അവളുടെ ഇഷ്ടത്തിനെതിരായി വല്ലതും ചെയ്യിക്കാൻ അവർക്കു സമ്മതവുമല്ല. ഉപദേശിച്ചാൽ അവൾ ഒപ്പം യുക്തിവാദം തുടങ്ങും; ശാസിച്ചാൽ മുഖം വീർപ്പിച്ചു നിരാഹാരവ്രതമനുഷ്ഠിക്കും; കരഞ്ഞാൽ കാണാത്ത ഭാവത്തിൽ വല്ലിടത്തും പോയിരിക്കും. എന്തും ചെയ്യും!

അങ്ങിനെ ദിവസങ്ങളും മാസങ്ങളും കടന്നു പോയി. ശാരദ കുറേനാൾ ഒരദ്ധ്യാപികയായി ജോലി നോക്കി—ശമ്പളത്തിനു വേണ്ടിയല്ലാ—സ്ത്രീകൾക്കു തന്നത്താൻ ജീവിക്കാൻ കഴിയുമെന്നു കാണിക്കാൻ മാത്രം! പിന്നെ ഒരു അനാഥമന്ദിരത്തിന്റെ മേലന്വേഷണത്തിലേർപ്പെട്ടു—മാതാവാകാതെ സ്ത്രീയ്ക്കു ശിശുക്കളെ ശുശ്രൂഷിക്കാൻ കഴിയുമെന്നു് കാണിക്കാൻ മാത്രം! ഒരു മഹിളാസമാജത്തിന്റെ കാര്യദർശിനിയായി—പുരുഷന്മാരുടെ സഹായമില്ലാതെ തന്നെ പൊതുസേവനം നടത്താൻ സ്ത്രീകൾക്കു് വിഷമമില്ലെന്നു കാണിക്കാൻ! എല്ലാ ജോലിയും അവൾ സ്തുത്യർഹമാംവണ്ണം നിർവ്വഹിച്ചു. പക്ഷെ എന്തോ ഒരു അസ്വസ്ഥത, അസംതൃപ്തി അവളെ അലട്ടി. "പോരാ! ഇതുകൊണ്ടൊന്നും ജീവിതോദ്ദേശം നിറവേറിയില്ലാ"—എന്നവൾക്കു തോന്നി. എന്താണു് വേണ്ടതെന്നു് ശാരദയ്ക്കു തന്നെ അറിവില്ല പറഞ്ഞറിയിക്കാൻ കഴിയാത്ത ഒരു വിഷാദാത്മകത്വം ചിലപ്പോൾ അവളെ ബാധിക്കും. അതിൽനിന്നു് രക്ഷപെടാൻ വല്ല പുസ്തകവുമെടുത്താൽ ഉടനെ കാണാം "പ്രേമവും" "അനുരാഗവും" "വിരഹവും" "പു



"നിലാവും" ഒക്കെ. മൌഢ്യം നിറഞ്ഞ വെറുപ്പോടെ ശാരദ പിറുപിറുക്കും. "ഇതേയുള്ളു ലോകം മുഴുവനും!"

തൻെറ അസ്വാസ്ഥതയെപ്പററി ശാരദ ആരോടും പറയാറില്ല. പറഞ്ഞു പറയാൻ തരമില്ലല്ലോ—എല്ലാവരും അവൾക്കെതിരല്ലേ? ആരും അവളെ വിവാഹകാര്യം പറഞ്ഞു അലട്ടാറില്ല.

"ഇനിയെന്താണ് വേണ്ടതു്?" എന്നാലോചിച്ചു ശാരദ വിഷമിക്കുകയാണ്. അപ്പോഴാണ് ആ തറവാട്ടിൽ പെട്ടെന്നൊരുണർവ്വ് കണ്ടതു്. ശാരദയുടെ ഇളയമ്മയുടെ മകളുടെ വിവാഹം നിശ്ചയിച്ചിരിക്കുന്നു—അവളേക്കാൾ അഞ്ചുവയസ്സിനു ഇളയതാണ്. ശ്യാമള. ആ വീട്ടിൽ ഉത്സാഹം അലതല്ലി. ശാരദയും ആ ഉത്സാഹത്തിൽ പങ്കുകൊള്ളാനൊരുമ്പെട്ടു. പക്ഷെ എന്തോ ഒരസ്വാധീനം! അവൾക്ക് ക്ഷണിക്കാൻ പൊയ്ക്കൂടാ-അതു് സുമംഗലികളായ യുവതികളുടെ ജോലിയാണ്. അവിവാഹിതകളായ പെൺകിടാങ്ങൾ വിവാഹങ്ങൾക്ക് ക്ഷണിക്കാനിറങ്ങിയാൽ നാട്ടുകാർ ചിരിക്കും!—അതും അവനവനേക്കാൾ പ്രായം കുറഞ്ഞവരുടെ വിവാഹത്തിനു ക്ഷണിക്കാൻ പോയാൽ പ്രത്യേകിച്ചും ജനങ്ങൾ പുച്ഛരിക്കും. ശാരദ ഒഴിഞ്ഞു നിന്നു.

വിവാഹദിനമാണ് അന്ന്. വിവാഹിതകളായ കുറേ പേർ മണിയറ ഒരുക്കുകയാണ്. ശാരദയ്ക്കവിടെ പോകാനൊരു മടി. അവൾക്ക് സ്മരണകൾ അയവിറക്കാനൊന്നുമില്ല. സ്വപ്നങ്ങളിൽ പുളകം കൊള്ളാനും സ്വാതന്ത്ര്യമില്ല—വിവാഹത്തെ ചെറുത്തു നിൽക്കുകയല്ലേ അവൾ? ...കലാവാസനയുള്ള കുറേപ്പേർ വധുവിനെ അണിയിക്കുകയാണ് — ശാരദയ്ക്കവിടെ സ്ഥാനമില്ല. അനുജത്തിയുടെ കല്യാണത്തിനു അവിവാഹിതയായ ജ്യേഷ്ഠത്തി അണിയിയ്ക്കാറില്ല. ശാരദയ്ക്ക് വലിയ ഒരസുഖം തോന്നി—അസ്വാതന്ത്ര്യത്തിൻെറ ഞെരുക്കങ്ങൾ?....നാട്ടാചാരത്തിനു വിരുദ്ധമായി ജീവിച്ചാലത്തെ വിഷമം—"ഓ! സാരമില്ല!" ശാരദ സഹിയ്ക്കാൻ ശ്രമിച്ചു.

മുഹൂർത്തമായി—എല്ലാവരും ആ മംഗളകർമ്മം കാണാൻ തിക്കിത്തിരക്കി മുമ്പോട്ടു നീങ്ങുകയാണ്. ശ്യാമളയുടെ "ആളെ" ഒന്നു കാണാൻ എല്ലാവർക്കും ഉൽക്കണ്ഠയുണ്ടു്. ശാരദ പിന്നാക്കം നീങ്ങി ഒതുങ്ങി നിന്നു. അവിവാഹിതയായ ഒരു യുവതി ഒരു പുരുഷനെ കാണാൻ അങ്ങനെ ഉൽക്കണ്ഠ പ്രദർശിപ്പിച്ചുകൂടാ! പലരും അവളുടെ നേരെ അർത്ഥം നിറഞ്ഞ നോട്ടങ്ങൾ അയച്ചു. "വിവാഹം വേണ്ടാ" എന്ന് ശഠിച്ചു നിൽക്കുന്ന ഒരു യുവതി ഒരു വിശേഷസൃഷ്ടിയാണോ എന്നു് ശാരദയ്ക്കു തോന്നി.

വിവാഹിതകളെല്ലാവരും കൂടി വധുവിനെ തള്ളിയുന്തി മണിയറയിലേയ്ക്കയക്കുകയാണ്. അവർക്ക് സുപരിചിതമായ പല നേരംപോക്കുകളും പറഞ്ഞു് പൊട്ടിച്ചിരിയ്ക്കുന്നുണ്ടു്. വധു മധുരമായ പ്രതീക്ഷകളോടെ ലജ്ജാഭരിതയായി നിൽക്കുന്നു. ശാരദ അവിടെനിന്ന് മാറി. ഒരു മൂലയിൽ കുറെ ബാലികമാർ—ബാല്യത്തിൽനിന്ന് വിട്ടു താരുണ്യത്തിൽ എത്തിയതുമില്ല എന്ന പ്രായത്തിൽ കുറേ സുന്ദരികൾ—വട്ടമിരുന്ന് പലതും പറഞ്ഞു ചിരിക്കുകയാണ്. ജീവിതം ഒരു മധുരപലഹാരമാണെന്നാണ വരുടെ ഭാവം! ശാരദയ്ക്കു അവരുടെ സംസാരത്തിൽ ഒട്ടും രസം തോന്നിയില്ല. അക്കാലമൊക്കെ അവൾ പിന്നിട്ടു കഴിഞ്ഞിരിക്കുന്നു. ശാരദ അടുത്തു ചെന്നപ്പോൾ അവർ തെല്ലസുഖത്തോടെ പരസ്പരം നോക്കി മൌനം ദീക്ഷിച്ചു. ഇച്ഛാഭംഗത്തോടെ ശാരദ മറെറാരു മുറിയിലേക്കു നീങ്ങി. തറവാട്ടമ്മമാരും മുത്തശ്ശിമാരും ചടഞ്ഞുകൂടി മുറുക്കുകയാണവിടെ "പാറുക്കുട്ടിയുടെ പ്രസവം" "സുഭദ്രയുടെ സംബന്ധക്കാരൻ" "മാധവിയുടെ മുല്ലമൊട്ടുമാല"— ഇതൊക്കെയാണവിടത്തെ വിഷയങ്ങൾ. ശാരദയ്ക്കു സഹികെട്ടു. "എവിടെച്ചെന്നാലും ഇതു തന്നെ—പ്രസവം കല്യാണം....വേറൊന്നുമില്ലെന്നോ ലോകത്തിൽ!!"

ശാരദ ആ താരക്കിൽനിന്നൊഴിഞ്ഞു് മാളികയിലെ മട്ടുപ്പാവിൽ ഏകാന്തതയിലേക്കു രക്ഷപെട്ടു. വല്ലാത്തൊരു വിഷാദാത്മകത്വം അവ

ളെ പിടികൂടി. വിശ്വാസങ്ങൾക്ക് ഒരു തകർച്ച! ആദർശങ്ങൾക്കൊരിടിവ്....ഒരു പരാജിതമനോഭാവം!....താനറിയാതെ അവളിൽനിന്ന് ഒരു നിശ്വാസം പൊട്ടിപ്പുറപ്പെട്ടു.

പെട്ടെന്നൊരു കാൽപ്പെരുമാററം—തിരിഞ്ഞു നോക്കിയപ്പോൾ "കൊച്ചേട്ടൻ" അവളെ നോക്കി നിൽക്കുകയാണ്. ശാരദ ഒന്നു പരുങ്ങി. "കൊച്ചേട്ടൻ" അവളുടെ അമ്മാവന്റെ മകനാണ്—മുറപ്രകാരം അവളുടെ ഭർത്താവാകേണ്ട ആൾ. പക്ഷേ വിവാഹത്തിനോടുള്ള വിരോധംമൂലം ശാരദ കൊച്ചേട്ടനെ ആ നിലയിൽ സ്നേഹിക്കാൻ മടിച്ചു. ശാരദയ്ക്കു കൊച്ചേട്ടനെ ഇഷ്ടമാണ്; അദ്ദേഹം സുമുഖനാണ്, സരസനാണ്, സമർത്ഥനാണ്, സൽസ്വഭാവിയാണ്. എങ്കിലും ഒരു പുരുഷന്റെ അടിമയാകുക—കൊച്ചേട്ടന്റെയായാൽ തന്നെയും—ശാരദയ്ക്കതായിരുന്നു വിരോധം. കൊച്ചേട്ടനു തന്നോടു പ്രത്യേകതയുണ്ടെന്നു ശാരദയ്ക്കറിയാം. പക്ഷേ ആ "പ്രത്യേകത" അടുപ്പം കൊണ്ടു് വളർത്താതിരിക്കാൻ ശാരദ ശ്രദ്ധിച്ചു.

ആ ഏകാന്തതയിൽ, നേരിയ നിലാവെളിച്ചത്തിൽ കൊച്ചേട്ടൻ പ്രത്യക്ഷപ്പെട്ടപ്പോൾ ശാരദ ഒന്നു ഞെട്ടി. വിവാഹത്തെയും അനുരാഗത്തെയും ഒക്കെ പുച്ഛരത്തോടെ വീക്ഷിച്ചിരുന്ന ശാരദയ്ക്കു അതു ഞെട്ടൽ ഉണ്ടാകാൻ പാടില്ലാത്തതാണ്. അവളതു മറയ്ക്കാൻ ശ്രമിച്ചു,

"ആഹാ! കൊച്ചേട്ടനോ?"

അവൾ ചോദിച്ചു. ശാരദയുടെ പരുങ്ങലും കൂട്ടംതെററിയ നിൽപും തികച്ചും ഉപയോഗിക്കാൻ തന്നെ കൊച്ചേട്ടൻ തീർച്ചയാക്കി.

"അതേ, ഞാൻ തന്നെ. ശാരദ എന്താണ് ആ തിരക്കിൽ നിന്നൊക്കെ ഒഴിഞ്ഞു മാറി ഇവിടെ തനിച്ചു നിൽക്കുന്നതു്? വിവാഹം കഴിക്കുകയില്ലെന്നു മാത്രമല്ല, മററുള്ളവരുടെ വിവാഹത്തിൽ പങ്കുകൊള്ളുകയില്ലെന്നു കൂടി തീർച്ചയാക്കിയോ?"

ശാരദ മറുപടി പറഞ്ഞില്ല. ഒരു വാക്കുതർക്കത്തിനു ഒരുമ്പെടാൻ ശാരദയ്ക്കു ഉത്സാഹം തോന്നിയില്ല.

"ഒന്നുമില്ല"—അവൾ അശ്രദ്ധയോടെ പറഞ്ഞു. "എനിക്കു് ആ ബഹളം മടുത്തു."

കൊച്ചേട്ടൻ മൌനം ദീക്ഷിച്ചു, മട്ടുപ്പാവിലേക്കു് പടർന്നു കയറിയിരുന്ന മുല്ലവള്ളിയിൽ വിടർന്നു നിന്നിരുന്ന ഒരു പൂ പൊട്ടിച്ചു വാസനിച്ച് അദ്ദേഹം ചിന്താമഗ്നനായി നിൽക്കുകയായിരുന്നു. ശാരദയ്ക്കു് ആ മൌനം അസ്വാസ്ഥ്യജനകമായി തോന്നി. അവൾ എന്തോ പറയാൻ ശ്രമിച്ചു. വാക്കുകൾ പുറത്തുവന്നില്ല. കുറെ കഴിഞ്ഞപ്പോൾ ചോദിച്ചു "കൊച്ചേട്ടൻ എന്താണൊന്നും മിണ്ടാത്തതു്?"

ഒന്നു സംശയിച്ചിട്ടു കൊച്ചേട്ടൻ ചോദിച്ചു.

"ശാരദേ! ഞാനൊരു കാര്യം ചോദിക്കട്ടെ. ഹൃദയം തുറന്നു സംസാരിക്കുമോ?"

ഏതു കാര്യത്തിലും നെഞ്ചൂക്കോടെ തന്റെ അഭിപ്രായം വെട്ടിപ്പൊളിച്ചു പറയാറുള്ള ശാരദ ആ ചോദ്യം കേട്ടപ്പോൾ പരുങ്ങി. തനിക്കെന്തു പററിയെന്നു് അവൾക്കു തന്നെ മനസ്സിലായില്ല. ആ വിവാഹാന്തരീക്ഷം തന്റെ ഹൃദയത്തിൽ എന്തോ സ്വാധീനം ചെലുത്തിയതുപോലെ ശാരദയ്ക്കു തോന്നി.

"എന്താണു് കൊച്ചേട്ടൻ ഇങ്ങനെയൊക്കെ ചോദിക്കുന്നതു്? സംശയിക്കാതെ ചോദിക്കൂ. ഞാൻ മറുപടി പറയാം!" അവൾ മറുപടി പറഞ്ഞു.

"ഇപ്പോഴത്തെ ജീവിതത്തിൽ ശാരദയ്ക്കു സംതൃപ്തി തോന്നുന്നുണ്ടോ? ശാരദ ആശിച്ച സ്വാതന്ത്ര്യം കിട്ടിയോ?"

പെട്ടെന്നു ശാരദയുടെ കണ്ണുകൾ നിറഞ്ഞു. ആരോടെങ്കിലും തന്റെ പരാജയം തുറന്നു സമ്മതിയ്ക്കണമെന്നവൾക്കു് മോഹമുണ്ടായിരുന്നു. കൊച്ചേട്ടന്റെ ആ ചോദ്യത്തിന്റെ മുമ്പിൽ അവളുടെ ദുരഭിമാനവും അഹങ്കാരവും തകർന്നു വീ

**തിരുവനന്തപുരം കോളജിലെ റിട്ടയാർഡ് മലയാളം പ്രൊഫസർ ശ്രീ അനന്തൻപിള്ള ഒരു കുസൃതിക്കുട്ടനായിരുന്നുവെന്നു പലർക്കും അറിഞ്ഞുകൂടാ. ഈ ലേഖനത്തിൽ അദ്ദേഹം തന്നെ കാര്യങ്ങൾ തുറന്നു പറയുന്നു.**

# എൻ്റെ വിദ്യാർത്ഥിക്കുസൃതികൾ

---

## പി. അനന്തൻപിള്ള എം. എ.

1083 വൃശ്ചികം 5–ാംനു-യിലെ ദിനചര്യക്കുറിപ്പിൽ ഇങ്ങനെ കാണുന്നു: "ശ്രീമൂലം പ്രജാസഭ സംബന്ധിച്ചു നടത്തുന്ന കായികമത്സരക്കളികളുടെ പരിശീലനപരീക്ഷണം രാവിലെ മുതൽ പോലീസ് കവാത്തു മൈതാനത്തു് ആരംഭിച്ചു."

അന്നത്തെ സ്പോട്സിൽ ഇന്നത്തേപ്പോലെ വിദ്യാർത്ഥികൾ മാത്രമല്ല പങ്കെടുക്കാറു്. പട്ടാളക്കാരും പോലീസുകാരും ഉൾപ്പെട്ടിരുന്നു. കൂടാതെ വെളിയിൽ നിന്നും അനേകം പേർ ചേരുക പതിവാണു്. പോലീസും പട്ടാളവും കായികബലം കൊണ്ടു നോക്കിയാൽ ഞങ്ങളെ തോല്പിക്കുമെന്നുള്ളതു തീർച്ചയാണെങ്കിലും, വേറെയും ചില ഗുണങ്ങൾ ആവശ്യമാണല്ലോ. ഞങ്ങൾ അവയെയാണു ശരണം പ്രാപിച്ചതു്. എന്നാൽ കൂട്ടത്തിൽ വിദ്യാർത്ഥികൾകൂടിയുണ്ടെന്നുള്ള ഭാവമേ ഇക്കൂട്ടർക്കില്ല. ഒരിക്കൽ ഒരു ഫുട്ബാൾകളിക്കാരൻ ജമേദാർ പറയുകയുണ്ടായി, "കാളേജുമായിട്ടാണു നാളെ കളിക്കേണ്ടതെന്നു കേട്ടു; ആ 'കാളേജ്' ഇങ്ങു വരട്ടെ! അവനെ തകർത്തേക്കാം" എന്നു്. കാളേജ് ഏതോ ഒരു കളിക്കാരൻ്റെ പേരെന്നാണു് ആ സാധു വിചാരിച്ചതു്. ഇങ്ങനെയുള്ള മല്ലന്മാരോടു വേണം മത്സരിക്കാനെങ്കിലും, ജയത്തിലുള്ള ആശ നിമിത്തവും, പണമായിട്ടു കിട്ടുന്ന സമ്മാനത്തെ ഓർത്തും, കെ. പി; ടി. കെ; ആർ. കെ. പി; കൊച്ചു സി. വി. മുതലായവരുൾപ്പെടെ ഞാനും പേരു കൊടുത്തിരിക്കയാണു്.

ഞങ്ങളെ എല്ലാ പേരേയും തെരഞ്ഞെടുത്തതനുസരിച്ചു പിറ്റേന്നു് അവസാനമത്സരത്തിനു ഹാജരായി. തലേദിവസം സായം സന്ധ്യയോടുകൂടി ഞങ്ങളിൽ ചിലർ ചില ചടങ്ങുകളുടെ ഉള്ളുകള്ളികൾ നോക്കി മനസ്സിലാക്കി വിജയസാദ്ധ്യതയ്ക്കുള്ള രഹസ്യമാർഗ്ഗങ്ങൾ കണ്ടുപിടിച്ചിരുന്നു. 'നൂറുവാര നെട്ടോട്ട'ത്തിൽ (Hundred yards Race) അന്യൻ മുമ്പു കടക്കുകയാണെങ്കിൽ, ഞങ്ങളിലൊരാൾ അറിയാതെ എന്ന ഭാവത്തിൽ വിലങ്ങംനിച്ചാടി അയാളുടെ ഗതിഭംഗം വരുത്തുക, ചെരിച്ചുവച്ചിരിക്കുന്ന പലകയിൽ (Slanting Surface Plank) ആദ്യം രണ്ടു പേർ പൊടിയണിഞ്ഞ പാദങ്ങളോടുകൂടി കയറി പരുപരുക്കനാക്കുക, വല നൂരുമ്പോൾ പട്ടാളക്കാരോ പോലീസുകാരോ ബലം പ്ര

---

ണു.

"കൊച്ചേട്ടാ! എൻ്റെ വിശ്വാസങ്ങളെല്ലാം തകർന്നു. സമുദായ സേവനംകൊണ്ടുമാത്രം സ്ത്രീ സംതൃപ്തയാവുകയില്ല. സ്ത്രീയുടെ ജീവിതോദ്ദേശം വിവാഹവും മാതൃത്വവുമാണു്. മറ്റെന്തുകൊണ്ടും സ്ത്രീയ്ക്കു് ജീവിതത്തിൽ പൂർണ്ണസംതൃപ്തി ലഭിക്കുകയില്ല. എനിക്കിപ്പോൾ അതു ബോദ്ധ്യമായി........മറ്റാരോടും ഞാനിതു തുറന്നു സമ്മതിച്ചിട്ടില്ല........കോച്ചേട്ടനോടു്...."

ആ വാചകം മുഴുവൻ കേൾക്കാൻ ക്ഷമിച്ചു നിൽക്കാതെ കൊച്ചേട്ടൻ അവളുടെ കൈകൾ രണ്ടും കൂട്ടിപ്പിടിച്ചു ചോദിച്ചു:

"ആ പരാജയത്തിൽ മറ്റൊരാൾ വിജയിയായി. ഇല്ലേ, ശാരദേ?"

ശാരദ ലജ്ജിച്ചു തല താഴ്ത്തി.

X X X

ശാരദ "കൊച്ചേട്ട"നെ വിവാഹം ചെയ്വാൻ സമ്മതിച്ചുവെന്നു കേട്ടപ്പോൾ ആ വീട്ടിലുള്ളവരൊന്നും ആദ്യം വിശ്വസിച്ചില്ല. പിന്നീടു എല്ലാവരും പൊട്ടിച്ചിരിച്ചു. ആ സരസനായ അമ്മാവൻ തൻ്റെ ഫലിതം ആവർത്തിച്ചു.

"ഞാൻ അന്നേ പറഞ്ഞില്ലേ, സമ്മാനം വാങ്ങാൻ അവൾ നിലത്തു തന്നെ വരുമെന്നു്?"

എല്ലാവരും ചിരിച്ചു.

യോഗിച്ചുണ്ടാക്കുന്ന മാർഗ്ഗത്തിൽ കൂടി നുഴഞ്ഞുകയറുക, ഇങ്ങനെ ബുദ്ധികൊണ്ടെന്തെല്ലാം സാധിക്കാമോ അതൊക്കെ ആലോചിച്ചുവച്ചു. ബലിഷ്ഠന്മാരും, ആജാനുബാഹുക്കളുമായ പട്ടാളക്കാരേയും പോലീസുകാരേയും മനസ്സുമുട്ടിച്ചു പരാജയപ്പെടുത്തുകയല്ലാതെ ഗത്യന്തരമുണ്ടായിരുന്നില്ല. എന്നാലവർ ചില കളികൾക്കു മാത്രമേ ചേർന്നുള്ളു. അവയിലൊന്നു് 'വൈതരണികൾ നിറഞ്ഞ മാർഗ്ഗത്തിൽ കൂടിയുള്ള ഓട്ടം' (Obstacle Race) ആയിരുന്നു.

ഒരു ഏടാകൂടം, പത്തടി താഴ്ചയുള്ള ഒരു ചെളിക്കുഴിയായിരുന്നു. ഓടിവരുന്നവർ അതിലിറങ്ങിക്കയറണം. നാലഞ്ചു പോലീസ്—പട്ടാളവും ഞങ്ങൾ രണ്ടു പയ്യന്മാരും അതിനകത്തായി. പററിപ്പിടിച്ചു കയറാൻ നിർവ്വാഹമില്ല. പോലീസുകാരും പട്ടാളക്കാരും തമ്മിൽ മത്സരമായി. ആരും കയറിപ്പോകാൻ അവർ സമ്മതിക്കയില്ല. 'എന്നാൽ ഞങ്ങൾ പൊയ്ക്കൊള്ളട്ടേ?' എന്നായി. അതവർ സമ്മതിച്ചു് തോളു കാണിച്ചുതന്നു; ഞങ്ങൾ നിഷ്പ്രയാസം കയറി ഓടുകയും ചെയ്തു. പിന്നെയും ഒന്നുരണ്ടു ഏടാകൂടങ്ങൾ കഴിഞ്ഞു വല നൂരേണ്ട ഘട്ടം വന്നു. അപ്പോഴേയ്ക്കും ഒന്നുരണ്ടു പട്ടാളക്കാർ എങ്ങനെയോ കുഴിയിൽ നിന്നും കയറിവന്നു. അവർ ബലംപ്രയോഗിച്ചുണ്ടാക്കിയ മാർഗ്ഗത്തിൽക്കൂടി അനുധാവനം ചെയ്യാൻ എളുപ്പമായിരുന്നു. അവരെ പിന്നിട്ടുകടക്കാൻ സമ്മതിക്കാതെ ഞങ്ങളുടെ കാലിൽ പിടിച്ചു പിറകോട്ടു വലിക്കുന്നതു് പര്യവേക്ഷകന്മാരിലൊരാളായ ഡാ. മിച്ചൽ കണ്ടു് പൊങ്ങിയിരിക്കുന്ന തലയിൽ വടികൊണ്ടു തട്ടി. അങ്ങനെ ആ സംരംഭം നിലച്ചപ്പോൾ ഞങ്ങൾ വലവിട്ടോടി. കെട്ടിത്തൂക്കിയിരുന്ന വീപ്പകൾ മുൻകൂട്ടി ആലോചിച്ച സൂത്രം പ്രയോഗിച്ചു കടന്നുപോയി. തിരിഞ്ഞുനോക്കിയപ്പോൾ പോലീസും പട്ടാളവും വീപ്പയിൽ കൂടി ഉരുളുന്നതും, തകിടംമറിയുന്നതും കാണാൻ ബഹുരസമായിരുന്നു. ഇങ്ങനെ പ്രതിരോധങ്ങളെല്ലാം കടന്നു ഞങ്ങൾ വിജയം കൈക്കലാക്കി.

കളി നടത്തുന്നതിനും, കളിക്കാരെ നിയന്ത്രിക്കുന്നതിനും, വിജയികളുടെ പേരുകൾ അപ്പോളപ്പോൾ പ്രഖ്യാപനം ചെയ്യുന്നതിനും നിയുക്തരായ ന്യായാധിപന്മാർ അങ്ങുമിങ്ങും നടക്കുന്നുണ്ടു്. ഡാക്ടർ മിച്ചൽ തുടങ്ങിയ യൂറോപ്യന്മാരും, മി. കെ. വി. ആർ. അയ്യങ്കാർ, മി. ഒ. എം. ചെറിയാൻ, മി. മള്ളൂർ മുതലായ നാട്ടുകാരും ആ സംഘത്തിലുൾപ്പെടുന്നു. അവർക്കു മൈതാനത്തു് ഒരു ഭാഗത്തായി ഒരു കൂടാരത്തിൽ ലഘുഭക്ഷണം ഒരുക്കീട്ടുണ്ടു്. വിശേഷപ്പെട്ട കേക്കുകളും, മററു മധുരപലഹാരങ്ങളും വലിയ പാത്രങ്ങളിൽ വച്ചിരിക്കുന്നു. ഇടയ്ക്കൊരു വിശ്രമവേളയിൽ ഞങ്ങളെട്ടുപത്തു പേർ കൂടാരം ആക്രമിച്ചു. പ്രമദാവനത്തിലെ വാനരന്മാരെപ്പോലെ കൈയിൽ കിട്ടിയതെല്ലാം ഭക്ഷിച്ചുതുടങ്ങി. ന്യായാധിപന്മാരറിഞ്ഞു; ബെൻസിലി സായ്‌വ് ദൂരെനിന്നു പേടികാട്ടി; പോലീസുകാർ വരുമെന്നായപ്പോൾ ഞങ്ങൾ ഒരു അരമൈലോട്ടം അഭിനയിച്ചു തിരികെപോന്നു.

"ടിൽട്ടിങ്ങ് ദി ബക്കററു്" (Tilting the Bucket) എന്ന മത്സരം പുതുതായി ഏർപ്പെടുത്തിയതാണു്. പ്രൊ. ലബ്യുഷഡിയർ സായ്‌വിൻെറ മനോധർമ്മമാണത്രേ! രണ്ടു തൂണുകളുടെ ഇടയിൽ പരസ്യപ്പലക പോലെ ഘടിപ്പിച്ചിരുന്ന ബോർഡിൻെറ നടുക്കൊരു ദ്വാരമുണ്ടു്. അതിനു താഴെ ഒരാണിയിന്മേൽ തൂങ്ങുന്ന തൊട്ടി നിറയേ ചെഞ്ചായം പകർന്നുവച്ചിരിക്കയാണു്. പലക അനങ്ങിയാൽ തൊട്ടി മറിഞ്ഞു് താഴെ വണ്ടി വലിച്ചുകൊണ്ടു പോകുന്നവനേയും, അതിലിരിക്കുന്ന അഭ്യാസിയേയും അഭിഷേകം ചെയ്യിക്കും. ഒരിക്കൽ തൊട്ടി മറിഞ്ഞു് നിലം നനഞ്ഞാൽ പിന്നീടു പരീക്ഷിക്കാൻ വരുന്നവർക്കു രക്ഷയില്ലെന്നു ഞങ്ങൾ നേരത്തെ മനസ്സിലാക്കിയിരുന്നതിനാൽ, കെ. വി. യും, ഞാനും കൂടി പ്രഥമ പരീക്ഷ നടത്തുകയും, പലകയിലെ രൂപാവട്ടത്തിലുള്ള ദ്വാരത്തിൽ കൂടി സൂചിക്കുന്നു തള്ളിവിടുകയും ചെയ്തു. ഈ വിജയം ആർക്കുമത്ര രസിച്ചില്ല. വിശേഷിച്ചും ലബ്യുഷഡിയർ സായ്‌വിനു്. ആ ധാരയുടെ ചായം പകർന്ന കൈകളിലെ ചുവപ്പു് ഇനിയും മാറീട്ടില്ല. അദ്ദേഹം വിളിച്ചുപറഞ്ഞു: "വണ്ടിയോടിച്ചതു മന്ദഗതിയിലായിപ്പോയി എന്നു്. ഒരിക്കൽ കൂടി പരീക്ഷിച്ചേ കഴിയൂ" എന്നും. ഞങ്ങൾ വിസമ്മതിച്ചു് അങ്ങനെ നിലയായി. പരീക്ഷ മുറയ്ക്കു തുടർന്നു. പിന്നത്തെ കഥയൊന്നും പറവാനില്ല. ചിലരുടെ ഷർട്ടും മുണ്ടും എന്നുവേണ്ട ശരീരമാസകലം ചോരപ്രളയത്തിൽ മുങ്ങിയതുപോലായി. ഒടുവിൽ ഞങ്ങളൊന്നുകൂടി പരീക്ഷിച്ചില്ലെങ്കിൽ സമ്മാനം തരികയില്ലെന്നു സായ്‌വു പറഞ്ഞു. ചെറിയാച്ചൻ സായ്‌വിനെ പിൻതാങ്ങി. ഞങ്ങൾ മള്ളൂരിനെ പിടികൂടി; അദ്ദേഹം ഞങ്ങൾക്കുവേണ്ടി വാദിച്ചു ജയിച്ചു. പതിനഞ്ചു രൂപാ വണ്ടിയിലിരിക്കുന്നവനും, പത്തു രൂപാ വണ്ടി വലിക്കുന്നവനും എന്നായിരുന്നു സമ്മാനക്രമം. തൽക്കാലം കടലാസ്സുതുണ്ടുകളാണു തന്നതു്. രണ്ടും കെ. വി. വാങ്ങി, പിറേറദിവസം രാവിലെ കാര്യദർശിയുടെ അടുത്തെത്തി തുണ്ടു കാണിച്ചു് രൂപാ ഇരുപത്തഞ്ചും കൈ

കലാക്കിക്കൊണ്ടു പോയി. ഞാൻ കുറേ കഴിഞ്ഞാണു ചെന്നതു്. രൂപാ കെ. പി. യെ ഏല്പിച്ചു എന്നു പറഞ്ഞപ്പോൾ എനിക്കൊരു ഞെട്ടലുണ്ടായി. "അയാൾ ഒരു കാശും എനിക്കു തരികയില്ലെ"ന്നു മനസ്സുരുകി പറഞ്ഞതു് ഉദാരമതിയായ കാര്യദർശി—ഇ. ജെ. ജോൺ കാര്യമായി സ്വീകരിച്ചു് കൈയിൽ നിന്നും പതിനഞ്ചു രൂപാ തന്നു.

കായികമത്സരങ്ങളിൽ ഇനി വിശേഷവിധിയായി പറയുവാനുള്ളതു് 'കമ്പുകുത്തിച്ചാട്ട' (Pole Vault) മാണ്. അന്നു് ഒമ്പതടി പൊക്കത്തിൽ ചാടാൻ സാധിച്ചയാളാണോ ഇതെഴുന്നതെന്നു സംശയം തോന്നുന്നു. ഒരു നെറോവുമായിട്ടാണു മത്സരിച്ചതു്. ഒമ്പതടി കഴിഞ്ഞപ്പോൾ ഒരു തക്കമുണ്ടായി. ഒരിക്കൽക്കൂടി ചാടണമത്രേ! മി. അയ്യങ്കാർ എന്നെ വിളിച്ചാജ്ഞാപിച്ചു. പക്ഷേ പേരിന്റെ കൂടെ 'പിള്ള' ചേർക്കാത്തതുകൊണ്ടു ഞാൻ അനുസരിച്ചില്ല. മദ്രാസിൽ 'പിള്ള' ചേർക്കാതെയാണു വിളിക്കാറു പതിവെന്നദ്ദേഹം പറഞ്ഞു. ഒടുവിൽ മററു ന്യായാധിപന്മാരുടെ തീർച്ചയനുസരിച്ചു 'പിള്ള'ചേർത്തു വിളിച്ചപ്പോൾ ഞാൻ ചെന്നു ചാടി. എന്നാൽ ഗുരുശാപത്താലോ എന്തോ? ചാട്ടം പിഴയ്ക്കുകയാണു ചെയ്തതു്. ഇങ്ങനെ നെറോ സമ്മാനാർഹനായി. അപ്പോളാണു് കായികമത്സരങ്ങൾ കാണാനുള്ള ദിവാൻ സർ, പി. രാജഗോപാലാചാരിയുടെ വരവു്. പോൾജംപ്യമത്സരം അദ്ദേഹത്തിനു കണ്ടേ കഴിയൂ. ഞാൻ സർവ്വശക്തികളും പ്രയോഗിച്ചു് ഒരിക്കൽ കൂടി ചാടി. നെറോ സ്ലൈഡിൽ തൊട്ടതു നിമിത്തം പൂർണ്ണവിജയി ആയില്ല. ആദ്യത്തെ മത്സരം നോക്കിയാണു സമ്മാനം നിശ്ചയിക്കുന്നതെങ്കിൽ ഞാൻ ദിവാൻജിയോടു സങ്കടമുണർത്തിക്കുമെന്നായി. എന്തിനേറെ? രണ്ടു പേർക്കും സമ്മാനത്തുക ലഭിച്ചു.

എന്നെ 'പിള്ള'ചേർത്തു വിളിക്കാത്ത 'സ്വാമി' നിയമസഭയിൽ വച്ചു പിൽക്കാലത്തു കെ. പി. യുമായി പിണങ്ങിയതും, അതുപോലെയുള്ള ഒരു കാരണത്താലായിരുന്നല്ലോ. 'അയ്യങ്കാർ' സ്ഥാനം വിട്ടുകളഞ്ഞതിനു കെ. പി. യെ ശകാരിച്ചു് വിദ്യാർത്ഥിയായിരുന്നപ്പോഴത്തെ ചാപല്യങ്ങൾ വിളിച്ചുപറഞ്ഞു. കെ. പി. വിട്ടില്ല. ഒന്നിനു പത്തായി തിരിച്ചടിച്ചു. സഭ ബഹളത്തിൽ കലാശിച്ചു. പക്ഷേ അതു കെ. പി. യുടെ കലാശാഭിനയമായിരുന്നു. അന്നേയ്ക്കു്ഞാം ദിവസം കെ. പി. സന്നിപാതജ്വരം പിടിപെട്ടു മരിച്ചു.

---



അമേരിക്കൻ പ്രസിഡണ്ടിന്റെ ഔദ്യോഗികവസതിയായ വൈററ്ഹൗസ്".



വൈററ്ഹൗസിലുള്ള ലിങ്കൺമുറി.

Regd: No. 5595.

ARUNA

Monthly Home Journal in Malayalam.



Published by Verghese Kalathil M. A., Kottayam, and Printed at the M. M. Press, Kottayam.